പ്രിയസഖിവരനോടുരചെയ്തീടിനാൻ
"പ്രിയസഖേ! ഭവാനിതുധരിച്ചീലെ 164
ചണകനന്ദനൻപ്രതിജ്ഞചെയ്തിട്ടും
വനംഗമിച്ചിട്ടുമമാത്യനിക്കാലം 165
ഒരുപായമെന്തെന്നറിഞ്ഞതില്ലെ"ന്നു
പറഞ്ഞനൃപനോടുരചെയ്താനവൻ 166
"അതുപറവാനൊവിഷമം നൃപതേ!
മതിമാൻചാണക്യനകന്നീടുംതോറും 167
തനിക്കമൈത്ര്യനോടടുത്തുകൊള്ളുവാ-
നനക്കരുന്നതിതുറച്ചുപാർക്കുന്നു" 168
അഥശകടദാസനമമാത്യനോ-
ടതിപ്രമോദേനപറഞ്ഞാനിങ്ങിനെ 169
"വികല്പമില്ലിതിനിഹനിരൂപിച്ചാ-
ലകല്പമൈത്ര്യനാടിതുകാലംപാർത്താൽ 170
ചണകപുത്രനുപെരികെയുണ്ടെന്നു
മനസിതോന്നുന്നിതിനിയറിഞ്ഞാലും 171
"അതിനവകാശംപെരികെയുണ്ടല്ലൊ
മതിയിൽമറ്റൊന്നുനിനയ്ക്കയുംവേണ്ട 172
അഖിലനൃപതികലമിതുകാലം
പകലിരവുവന്നടിപണിയുന്നു 173
ധരണിക്കിന്നൊരുതൊട്ടുകുറിയാകും
നരപതികളിലധിപതിമൈത്ര്യൻ 174
പൊറുക്കമോദംഗംവരുത്തുന്നാജ്ഞശം
ഉറയ്ക്കുമോചാണക്യനതുചെയ്താൽ 175
കഴിലനാംചണകജവടുവിന്റെ
കട്ടമകോപിച്ചാൽപെരുതെന്നാകിലും 176
പ്രതിജ്ഞചെയ്കയില്ലിനിമുന്നാമവ-
നതിപ്രമത്താംചെയ്തോരുവർണ്ണമതും 177
വിധിബലംകൊണ്ടുകടന്നാനക്കാലം
അതുപോലെദൈവംതുണയ്ക്കുമോസഖേ 178

കനത്തൊരൎത്ഥമുണ്ടതിന്നനാശത്തെ
നിനച്ചുശങ്കയുംവളരെയുണ്ടല്ലൊ" 179
"പറഞ്ഞതൊക്ക"മെന്നരുചെയ്യുന്നേരം
കരഭകൻതന്നിക്കമാത്യരാക്ഷസൻ 180
തരിവളനല്ലപുടവപട്ടുകൾ
പരിചൊടുകൊടുത്തിതുസന്തോഷത്താൽ 181
വിശേഷനായഭാഗുരായണനപ്പോ-
ളതിഭ്രമമുള്ള നൃപനോടുചൊന്നാൻ 182
"ചതിക്കുംനമ്മെരാക്ഷസനെന്നുള്ളൊരു
മതിഭ്രമമെങ്ങുംപുറത്തുകാട്ടാതെ 183
പരക്ഷമാസ്സന്ത്രിപ്രവരനോടൊന്നും
പറയാതെഭവാനടങ്ങിപ്പാൎക്കേണം 184
പരമാൎത്ഥംനമുക്കറിയാമപേക്ഷയെ"-
ന്നുറപ്പിച്ചീടിനാനവനാമ്മന്നനെ 185
പരമാനന്ദംപൂണ്ടഥകരഭകൻ
പറഞ്ഞുയാത്രയുമമാത്യനോടപ്പോൾ 186
തുറന്നുവാതിലുമകത്തുനിന്നവ-
നിറങ്ങുമ്പോൾകണ്ടുതൊഴുതുമന്നനെ 187
ഉടനെഭാഗുരായണനോടുംകൂടെ
കടന്നുപാൎത്ഥിവേശ്വരതനുജനും 188
അഴകേറുംനൃപകുമാരനെക്കണ്ടി-
ട്ടെഴുന്നീറ്റുനിന്നാനമാത്യരാക്ഷസൻ 189
പരിതോഷംപൂണ്ടുപരിയങ്കംവെച്ചി-
"ട്ടിരുന്നരുളുകെ"ന്നരുചെയ്തീടിനാൻ 190
മലയകേതുവുമിരുന്നുചൊല്ലിനാൻ
"തലനോവിനൊട്ടുശമനംവന്നിതൊ? 191
വശക്കേടെന്നുകേട്ടുഴറിവന്നു ഞാൻ
വസിക്കണംഭവാനരുതല്ലോനില്ലാൻ 192
അതുകേട്ടതാനുമിരുന്നുചൊല്ലിനാ-
നിക്കാലംശത്രുവധംചെയ്യുവോൻ 193

ശിരസി ചാട്ടംകെട്ടുകയൊഴിഞ്ഞതന്റെ
ശിരസിവേദന ശമിക്കുന്നില്ലേതും 194
"മതിമാനാകിയ ഭവാൻ നിരൂപിച്ചാ-
ലതിനെല്ലതെ"ന്നു പറഞ്ഞു നൃപനും 195
"അരികളോടു പോരിനു വട്ടംകൂട്ടി
പെരികെക്കാലമുണ്ടിവിടെപ്പാർക്കുന്നു
ഒരുപഴുതുകണ്ടെടുക്കാമെന്നതോ-
ർത്തിയന്നതൊട്ടുമേ പിഴച്ചതില്ലല്ലോ 197
ഇനിവൈകാതെനാം പുറപ്പെടുകെ"ന്നു
മനംതെളിഞ്ഞു ചൊല്ലിനാനമാത്യനും 198
"അരികളോടു പോരിനു ഭവാനിപ്പോൾ
പരിചോടെന്തൊരു പഴുതു കണ്ടതും" 199
"എന്തു പരമാർത്ഥം പറയാമെങ്കിൽ ഞാ-
നതികുടിലനാം ചാണകനന്ദനൻ 200
ഒരു ചന്ദ്രോത്സവംമുടക്കം ചെയ്കയാൽ
നരപതി കോപിച്ചധിക്ഷേപിച്ചപ്പോൾ 201
അതിനു മൌര്യനോടിടഞ്ഞു ചാണക്യ-
നധികാരം വെച്ചങ്ങടങ്ങിപ്പാർക്കുന്നു" 2('2
"സചിവനോടിടഞ്ഞതുകൊണ്ടേതുമി-
ല്ലപിതമല്ലതെ"ന്നുരചെയ്താൻ മ്ലേച്ഛൻ 203
"നരപതേ മൌര്യനൊഴിഞ്ഞുമറവുള്ള
നരവരന്മാർക്കു സചിവവിപ്രിയം 204
വരികിലേതുമില്ലതുപോലെ പക്ഷത്താൽ
വരികയില്ലയെന്നറിക നൃപതേ!" 205
നിരൂപിച്ചാലിഹ വിശേഷിച്ചു മൌര്യ-
നൊരു ഭേദമില്ലെന്നിനിക്കു തോന്നുന്നു 206
അറികതിനു കാരണമെന്തെന്നിഹ
പറയ "ചന്ദ്രഗുപ്തനാം നൃപന്റെ 207
പ്രകൃതികൾക്കിഹ ചാണകപുത്രന്റെ
പ്രകൃതിദോഷത്താലനുരാഗമിപ്പോൾ 208

കുറഞ്ഞുപോകുന്നുപുനരവനിപ്പോൾ
നിരാകൃതനായിന്നവരൻതന്നാൽ 209
അതുകൊണ്ടുസുഖിച്ചിതുകാലംനര-
പതിയെസ്സ്നേഹമീപ്രജകൾക്കൂറീടും" 210
മലയകേതുതൻവചനംകേട്ടഥ
കപടമന്ത്രിതാനുംപറഞ്ഞാനിങ്ങിനെ 211
"അതുവരികയില്ലിതുനിരൂപിച്ചാൽ
ഇതുകാലംനാട്ടിൽപ്രജകളൊക്കവെ 212
മറ്റുള്ളരെല്ലാവിധമറിഞ്ഞാലും
മരിച്ചനന്ദരെക്കുറിച്ചനുരാഗം 213
ചിലർക്കുപിന്നെമൌര്യനെത്തന്നെപാർത്താൽ
ചിലരവർക്കിന്നുചാണകപുത്രന്റെ 214
ചരിതദോഷംകൊണ്ടനുരാഗക്ഷയം
നിനയ്ക്കുമെന്നുള്ളതിനിക്കുതോന്നീല 215
നവനന്ദാനുരാഗികൾക്കുമൌര്യനോ-
ടിവനല്ലാനവരന്മാരെയെല്ലാം 216
കൊലചെയ്യിച്ചതെന്നുകണ്ടുവിദ്വേഷം
വളരെയുണ്ടുമറച്ചവർകളും 217
ഒരുത്തരില്ലല്ലോപരിപാലിപ്പാനെ-
ന്നുറച്ചുമൌര്യനെഗ്രഹിച്ചുപാർക്കുന്നു. 218
അരിവധംചെയ്യാനൊരുമ്പെട്ടകനെ
പരിചൊടുകാണുമല്ലവിലാകവെ 219
മറന്നുമൌര്യനെത്യജിച്ചവനെക്ക-
ണ്ടിരിക്കമാത്രയിച്ചറികഭൂപതേ! 220
അവസ്ഥയീവണ്ണമിരിക്കുന്നുതവ-
കരുത്തുണ്ടെന്നാകിൽകഴിവുണ്ടാക്കുവാൻ" 221
ഉരതമാത്യന്റെവചനംകേട്ടപ്പോൾ
ചിരിച്ചുപർവ്വതതനയനാംചൊന്നാൻ 222

"കലഹകാരണമൊരുമഹാത്ഭുതം
വിലക്കാം ചെയ്തതില്ലാരുംപുനരുണ്ടോ?" 223
"പലവിധമുണ്ടെന്നിരിക്കിലുമിപ്പോൾ
കലഹത്തിന്നുകാരണമതുതന്നെ" 224
"കലഹത്തിനുകാരണമിതെങ്കിലും
പലവിധമുണ്ടെന്നിരിക്കിലുംമൌര്യൻ 225
ചാണക്യൻതന്നെത്യജിച്ചുവെന്നാകി-
ലിനിയൊരുവനെസ്സചിവനാക്കീടും, 226
സചിവനില്ലെന്നുവരികിലുമവൻ
നിജനയംകൊണ്ടുസമസ്തകാര്യങ്ങളും 227
പ്രയത്നംകൂടാതെതന്നിഷ്ടംസാധിപ്പാൻ
നയജ്ഞൻമൌര്യനെന്നറികമാനസേ" 228
"തനിക്കുതാൻപോന്നനരപന്മാൎക്കു
നിനച്ചകാര്യങ്ങൾതനിക്കുസാധിപ്പൂ 229
സചിവായത്തനായ്വരുമീടുംമൌര്യൻ
സചിവനോടുവേർപിരിഞ്ഞതാകിലൊ 230
പൊടികണ്ണനൊരുത്തനയുംകൂടാതെ
കൊട്ടങ്കാട്ടിൽകിടന്നാഴലുംപോലെയും 231
സ്തനന്ധയരായചെറുപിള്ളർതന്റെ
ജനനിമരിച്ചാലുള്ള വ്യസനംപോലെയും 232
വരികയെന്നിമറ്റൊരുവസ്തുവില്ലെ-
ന്നറികഭൂമിപാലകശിഖാമണേ!" 233
"ഗുണജ്ഞനാംഭവാൻപറഞ്ഞതൊക്കവെ
നിനച്ചുകാണുമ്പോൾപരമാൎത്ഥംതന്നെ 234
ചാണകപുത്രനെപ്പിരിഞ്ഞവനോടു
രണംതുടങ്ങുമ്പോൾജയംവരുമല്ലൊ" 235
"അതിന്നേതുമൊരുവികല്പമില്ലെടോ
ക്ഷിതിപതികുലമകുടരത്നമേ! 236

ചലവസ്തുക്കൊണ്ടുംനിരൂപിച്ചുകണ്ടാൽ
ബലശാലനേറുംരിപുവിനേക്കാളിൽ 237
കരുത്തുള്ള പടജ്ജനമുണ്ടാകയും,
ഭരിപ്പതിന്നാളുകളൊരുത്തനാകയും, 238
പ്രതിപക്ഷത്തിലുള്ള വർകളിൽ ചിലർ
ഇതുകാലംമറുത്തിഹവരികയും, 239
ചാണകനന്ദനനധികാരംവെച്ചു
പിണങ്ങിമൌര്യന്നാടകന്നിരിക്കയും 240
നവനൃപതിതാമരിക്കയുണ്ടാകയും
നവനന്ദന്മാരാംനരവരന്മാരെ 241
പെരുകയൊരായരാഗംപ്രജകൾക്കിപ്പുരെ
മറക്കാതെതന്നെനാകിടക്കയുമെടോ 242
ഇവയെല്ലാമെവംവരികകൊണ്ടിപ്പോൾ
തവജയംകരതലഗതമല്ലോ" 243
മലയകേതുവുമതുകേട്ടുചൊന്നാൻ
"കലഹത്തിന്നനല്ലവസരമിപ്പോൾ 244
പടപുറപ്പെടുവതിന്നൊരുദിനം
ഉടനെകല്പിച്ചുപുറപ്പെട്ടുകനാം 245
അടുത്തിദസ്ഥമിപ്പതിന്നസ്സൂര്യനും
അടുത്തനാളെ"ന്നുപറഞ്ഞുയാത്രയും 246
നടന്നുരാഗുരായണന്നംതാനമാ-
യുടനെചെന്നുതൻപുരിപുക്കീടിനാൻ; 247
ഗിരിസ്ഥപസുതൻഗമിച്ചനന്തരം
ഒരുപുരുഷനെവിളിച്ചുരാക്ഷസൻ 248
ഉരചെയ്തീടിനാൻ"ക്ഷപണകൻതന്നെ
വിരവിൽകൂട്ടിക്കൊണ്ടിഹവരികനീ" 249
വിളിയെച്ചെന്നവൻക്ഷപണകൻതന്നോ-
ടുരചെയ്തീടിനാ"നമാത്യരാക്ഷസൻ 250
പറഞ്ഞുവന്നൊരാൻഭവാനേയുംകൊണ്ടു
വിരിഞ്ഞുചെല്ലുവാൻ,പുറപ്പെട്ടുകെടോ" 251

ഞാനും നിരൂപിച്ചാലൊട്ടതെന്നാലുമെന്നെ
കണ്ടുകൂടാതെ കൊണ്ടുപുറപ്പെട്ടെന്നാകിൽ 267
ജയംകരതലാമലകമാസ്ഥയും
സംപ്രതിയോഗികൾക്കുപോലെതന്നെ" 268
ക്ഷപണകനേവംപറഞ്ഞതുനേരം
കപടമകൈവിട്ടുപറഞ്ഞുരാക്ഷസൻ 269
"മതിഭ്രമംകൊണ്ടോപറഞ്ഞു? ചാവുന്നാൾ
പിതൃക്രിയയൊഴിഞ്ഞൊരവസ്ഥയില്ല 270
പടസ്ഥരാവുന്നാൾപുറപ്പെട്ടുകൊണ്ട
കട്ടപ്പത്തിലെന്തുപറയുന്നതിപ്പോൾ? 271
ഇനിക്കിതെന്തെന്നതറിഞ്ഞീലമററു
ഗണിതക്കാരോടും നിരൂപിച്ചാലും നീ" 272
അതുപറഞ്ഞപ്പോൾ ക്ഷപണകൻതാനും
അതികോപംകലർന്നരെ ചൊല്ലീടിനാൻ 273
"ഒരുത്തരോടും ഞാൻ നിരൂപിക്കേണ്ടതി-
ല്ലൊരിക്കലുമെന്നാലറിഞ്ഞുകൊണ്ടാലും 274
ഇനിക്കൊരു പക്ഷം ത്യജിച്ചു ഞാനിപ്പോൾ
നിനക്കുമോ പിന്നെ പരന്മാരുടെ പക്ഷം? 275
പലരോടും ചെന്നു നിരൂപിപ്പാനിപ്പോ-
ളിളകേണ്ടാ ചോദനത്തിനാളല്ല ഞാൻ 276
കുറവു കണ്ടതുമിനി മതിപോരും
വിരവോടിക്കാലമിതാ പോകുന്നു ഞാൻ." 277
കപിതനായേററം രൂക്ഷം ചൊല്ലുന്ന
ക്ഷപണകനോടു പറഞ്ഞു രാക്ഷസൻ 278
"അവമലംനിന്റെ പരുഷവാക്കുകൾ
കലഹിച്ചാലെന്തുഫലം നിരൂപിച്ചാൽ?" 279
"കലഹിച്ചീല ഞാനമാത്യനോടേതും
ഫലമിനിക്കെന്തു കലഹിച്ചാലഹോ!" 280
പരുഷമിങ്ങിനെ പറഞ്ഞു കോപിച്ചു
വിരവോടു പോയാൻ ക്ഷപണകൻതാനും 281

പെരികെക്കേകാപികംക്ഷപണജാതികൾ
വരുമിനിയുമെന്നുറച്ചുരാക്ഷസൻ 282
ഖരകിരണൻപോയ്മറഞ്ഞനന്തരം
പുരംപുരംപുക്കുസുഖിച്ചുമേവിനാൻ 283
എളുതല്ലേതുമിന്നിനിക്കുചൊൽവാനെന്നാ
കിളിമകൾതാനുംപറഞ്ഞുമെല്ലവെ 284
ഫലമധുക്കളുംകദളിപാകങ്ങൾ
പലതരംഭുജിച്ചിരുന്നാളക്കാലം 285

ഇതി മുദ്രാരാക്ഷസചരിതം ആറാംപാദം

സമാപ്തം.

## ഏഴാം പാദം

അഖിലഖഗഗണമുടിയിലണിയുമണിരത്നമേ
ആനന്ദപീയൂഷസാരസ്വരൂപമേ! 1
തവവചനമധുരമധുചെവിയിണകൾകൊണ്ടുമേ
താപംകെട്ടുംപടിപീതമായെങ്കിലും 2
കിളിമകളെ! മമമതിയിലിഹമതിവരായ്കയാൽ
കേളിയെഴുംകഥാശേഷവുംചൊല്ലെടോ! 3
മധുരതരകദളിഫലങ്ങളുമധുസിതാദികൾ
മാനിച്ചുഞാൻനിനക്കാശുതന്നീടുവൻ 4
നരപതിയിൽപരമഗുണമണിമലയകേതുവും
നീതിമാനായുള്ളരാക്ഷസാമാത്യനും 5
അരികളൊടുപൊരുവതിനകരുതിമരുവീടുവോ-
രാരുമാരുമൂലംകൊണ്ടുചെയ്തതുചൊല്ലുനീ 6
കിളിമകളുമതുപൊഴുതുകുതുകമൊടുചൊല്ലിനാൾ
"കേട്ടുകൊണ്ടാലുമെങ്കിൽപറഞ്ഞീടുവൻ:— 7
ഭയരഹിതമതിവിപുലബലമുടയരാക്ഷസൻ
ഭൂപതിചിന്തിച്ചതൊന്നുമറിയാതെ 8

അരിപുപതിയുടെനഗരിതടിതിപൊടിയാക്കുവാൻ
ആശുപടക്കോപ്പുകൂട്ടിപ്പുറപ്പെട്ടാൻ 9

മദകരികൾതുരഗതതിപെരിയരഥപംക്തിയും
മ്ലേച്ഛഗണങ്ങളാംകാലാൾപ്പടകളും 10

അസിമുസലപരശുമുഖവിവിധതരശസ്ത്രങ്ങ-
ളാക്കംകലർന്നിട്ടുള്ളവീരന്മാരും 11

രണമതിന്നവിരുതുടയനെടിയശകവീരരും
നീണ്ടുനിവന്നുള്ളപാരസികന്മാരും 12

ചതികരതിമതവിനൊരുസുഭടവരവീരരും
ചാഞ്ചാല്യമെന്നിയേഭദ്രഭടാദിയും 13

ഗിരിപുപതിതന്നയനതിബന്ധുക്കളാകിയ
ഗംഭീരരായുള്ളപഞ്ചരാജാക്കളും 14

നരവരനുസതതമൊരുസചിവവരനാകിയ
നീതിമാനാംഭാഗുരായണവീരനും 15

ഉദധിയൊടുസമമിയലുമരിയസേനാധിപ-
നൃക്കനായുള്ളശിഖരസേനൻതാനും 16

പുനരപിചശകടമുഖസിദ്ധാർത്ഥകാദിയും
പാടെപെരുന്നുള്ളകാഴ്ചപ്പടകളും 17

നിജമനസികലരുമൊരുശങ്കമറച്ചുതാൻ
നീതിമാൻരാക്ഷസനെന്നൊത്തുല്ലാപനാം 18

ഒരുകനകമയവിമലരഥഭൂവികരേറിനാൻ
ഓലപോലെയുലയുന്നൊരുവാളുമായ് 19

മദസലിലമൊഴുകിനൊരുകരിമുതുകിൽവില്ലുമാ-
യ്യന്ത്രികലോത്തമൻതാനുംകരേറിനാൻ 20

അലറിനൊരുപട,പടഹമുഖവിവിധവാദ്യവൃ-
മാലവട്ടങ്ങളുംവെഞ്ചാമരകളും 21

കടുതഴകൾകൊടികൾചിലവിരുതുകളുമോരോരോ
ക്രൂരകടിഞ്ഞിട്ടുകനംഭാരജാലവും 22

വൃഷകട്ടമുതുകിലഥവെച്ചുകെട്ടിക്കൊണ്ടു
പോഷംതിരിഞ്ഞുള്ളചാരജനങ്ങളും 23

ഉദധിയൊടുസമമിയലുമൊരുപടസ്സുചാങ്കണാ-
ലക്കോട്ടപ്പുഷ്പപുരിക്കനടന്നതെ 24
ഇളകിടുന്നൊരുപടനടുവിൽവളരുമൊരുധൂളിയു-
മിന്ദ്രലോകത്തോളമാശ്ശുകാണാസ്സുന്നു 25
മദകരികൾകഠിനതരമലറിനനിനാദവും
മാനിച്ചുകാലാൾനിലവിളിഘോഷവും 26
തുരഗതതിമൊഴിയുമൊരുഹേഷാരവങ്ങളും
തേരുരുളൊച്ചയുംതൊണ്ണൊലിനാദവും 27
കഠിനതരപറപടഹവിപുലതരനാദവും
കാളംകരഞ്ഞുള്ള ഘോരനിനാദവും 28
ഇതിവിവിധതരനിനദഭീഷണമാംപട-
സ്സ്വീശനായുള്ള മലയകേതുപ്രഭു 29
കുസുമപുരിനികടഭുവി ചെന്നുപടയുമായ്
ക്രൂരകൊടികളുംകെട്ടിമരുവിനാൻ; 30
അഖിലജനമവനിപതിയുടെ ചുഴലവുംപുന-
രാവാസശാലയുംകെട്ടി മരുവിനാർ 31
അതുപൊഴുതിലഥമലയകേതുവാംമന്നനോ-
ടാശ്ശു ചൊന്നാൻഭാഗുരായണമന്ത്രിയും 32
“അചലസുപതനയ!ഗുണഗണസദന!സാംപ്രത-
മാശ്ശുനമുക്കൊന്നുകല്പിക്കയുംവേണം 33
തെരുവനിഹകടകമതിൽനിന്നുഗമിപ്പാനു-
മോരോജനങ്ങളിതിൽപ്രവേശിപ്പാനും 34
മമനികടഭുവിനൃപ!തവാജ്ഞയാവന്നവൻ
മുദ്രവാങ്ങിക്കൊണ്ടുവേണമറിഞ്ഞാലും 35
ചണകസുതകപടമറിവാനരുതാക്കുമേ
ചാണക്യവിപ്രൻ ചതിക്കുമറിഞ്ഞാലും 36
ചതികളതിമരുവുമൊരു ചണകസുതവിപ്രന്റെ
ചാരജനങ്ങൾനടക്കുന്നുണ്ടിപ്പോൾ 37
അതിലുകമായിവരുതവർകൾതമ്മിലറികയി-
ല്ലുള്ളവളരെനാംസൂക്ഷിച്ചിരിക്കേണം” 38

നിജസചിവവചനമിതികേട്ടു ചൊന്നാൻ നൃപൻ
“നീയിപ്പറഞ്ഞതു സത്യം മഹാമതേ! 39
വിരവിനൊടു കടകമിതു രക്ഷിപ്പതിന്നു നീ
വീരനാം ഭീശ്ലാക്ഷനെ നിയോഗിക്കെടോ 40
ഇഹ മമ തു കടകമതിനിന്നു പോയീടുവോ-
ക്കിന്നു നീ മുദ്ര കൊടുക്കവേണമോർക്കം” 41
ആ ചപലനൃപതനയഗിരമിങ്ങിനെ കേട്ടവ-
നാശു ഭീശ്ലാക്ഷനോടേവമുരചെയ്തു 42
“കടകമിതു കനിവിനൊടു കാത്തു കൊണ്ടീടുവാൻ
കാവൽക്കനൊരുപുറത്തുമാളാക്കിനീ 43
പുരുഷരതിൽ വരുവതിനാശു ഗമിപ്പാനും
പത്രം മമ വാൻ കണ്ടേയമസ്സാവു 44
ഒരുവനൊരുപൊഴ്തിലിഹ മുദ്രയും കൂടാതെ
ഓടിഗ്ഗമിക്കിൽ പിടിച്ചു കൊണ്ടന്നാലും” 45
അവനുമഥ സചിവനൊടു കനിവിനൊടു ചൊല്ലിനാ-
നന്തരമില്ലാ പിടിച്ചിങ്ങു കൊണ്ടുപോരാം 46
തദനു പുനരുപതിഗൃഹമാശു പുക്കീടിനാൻ
ധീരനാകും ഭാഗുരായണൻ നീതിമാൻ 47
അവനുമഥ നിജമനസി പാർത്തു കണ്ടീടിനാ-
“നല്ലോ മലയകേതുക്ഷിതിനായകൻ 48
മയി സതതമധികതരവിശ്വാസമാർന്നമാം
മാനിച്ചമാത്യനാക്കിച്ചിരിക്കുന്നുതാൻ 49
അവനെയിഹ ശിവ! ശിവ! ചതിക്കുന്നതെങ്ങിനെ?
ആര്യ ചാണക്യൻറെ ശാസനം പേടിയാം 50
ചാണക്യസൂത്രവചനമിതു ചെയ്തീലഞാനെങ്കിൽ
ചാപലമില്ലവനെന്നെയും കൊന്നിടും 51
വിധിവിഹിതമിതു മലയകേതുതന്നിക്കെ”ന്നു
വിദ്വാൻ വിചാരിച്ചുറപ്പിച്ചു മാനസേ; 52
തദനു നിജസചിവനെ വിളിച്ചുടൻ മ്ലേച്ഛനാം
ത്താല്പൂരുഷം കൊണ്ടു ചൊല്ലിനാനിങ്ങിനെ 53

"പ്രണയമിഹപെരുത്തുബത!നിങ്ങളിലന്യോന്യം
പിന്നെയെന്തിപ്പോൾപിണങ്ങുവാൻകാരണം? 69
വിരവൊടതുപറകതിന്നുകാരണമെന്തെന്നു
വിശ്വസിച്ചാൽചതിച്ചീടുകയില്ലഞാൻ" 70
"പറകിൽമമമരണമിഹവന്നിണ്ണയിക്കാമെടോ
പാർത്താൽപറഞ്ഞുകൂടാ"യെന്നവൻതാനും 71
"അതിന്നുവിഷമതപെരികെയുണ്ടെന്നിരിക്കിൽഞാൻ
അഭ്യന്തരികയില്ലെന്നുമെമുദ്രയെ" 72
അപ്രസഹിവവരവചനമിങ്ങിനെകേട്ടവൻ
ഖിന്നതരാചിന്തിച്ചുചൊല്ലിനാനിങ്ങിനെ:— 73
"പറവതിനുനൃപതിയുടെമുന്നിൽനിന്നൊററവും
ഭീതിയുണ്ടാകകൊണ്ടിപ്പോൾമടിക്കുന്നു" 74
"ഭയമതിനുകിമപിനഹിചൊല്ലുകാന്തി"യെന്നു
ഭൂപതിതാനുമവനോടുചൊല്ലിനാൻ 75
ഭയവിവശഹൃദയനവനിങ്ങിനെകേട്ടപ്പോൾ
ഭൂപന്റെമുന്നിൽനിന്നിങ്ങിനെചൊല്ലിനാൻ:— 76
"തചിരതരകുസുമപുരമാശുപുക്കേഷഞാൻ
രാക്ഷസാമാത്യന്റെഭൃത്യനായ്‌വാഴുമ്പോൾ 77
വിഷമവിഷകലുഷതരയായൊരുനാരിയെ
വീരനാംപർവ്വതരാജനെക്കൊല്ലുവാൻ 78
കഠിനതരഹൃദയനവനെന്നോടുമററാരു
കാര്യംപറഞ്ഞുനിർമ്മിപ്പിച്ചുകശ്മലൻ; 79
ഗിരിനൃപതിവരനെനിശികൊല്ലുവാനിങ്ങിനെ
കന്യാവിഷപ്രയോഗംകൊണ്ടറിഞ്ഞാലും" 80
ക്ഷപണഗിരിമതികഠിനമിങ്ങിനെകേട്ടപ്പോൾ
ക്ഷോണീശനായുള്ളപർവ്വതനന്ദനൻ 81
വ്യസനമൊടുഹൃദയമൊടുനയനജലവുംവാർത്തു
വിശോകവീരൻവിലാപംതുടങ്ങിനാൻ 82
"ചാണക്യസുതഹതകനിഹമമജനകനെക്കൊല
ചെയ്തതെന്നോർത്തിരുന്നേനിതുനാളുംഞാൻ 83

അരികിലൊരുപരമതരബന്ധുവാം സ്വാമിയെക്കൊ-
ണ്ടയ്യോ ചതിക്കയോ ചെയ്യുമോ രാക്ഷസൻ?” 84
വിവിധമിതി ജനകനെന്നിന്നല്ലുകേണിടുന്ന
വീരനെയാശ്വസിപ്പിച്ചു സഖിവരം 85
“ക്ഷപണഗിരമിനിയുമിഹ കേട്ടുകൊൾകവോൻ
ക്ഷോണീപതേ! കരഞ്ഞെന്തിനിക്കാരിയം?” 86
തദനുപുനരവനൊട്ടുരചെയ്താൻ ക്ഷപണകൻ
“തത്ര ഞാൻ പിന്നെയും വാഴുംദശാന്തരെ 87
ഞാൻ ചലസ്സുപാവരനെയിവനായത്തുകൊന്നതെ-
ന്നാശു ചാണക്യനെന്നോടതിരുഷ്ടനായ് 88
വിരവിനൊടു നഗരമതിൽനിന്നു തള്ളിട്ടിനാൻ
വേഗമോടോടിഞാനിങ്ങുപോന്നീടിനേൻ 89
അഹമിവിടെ വിവശമൊടു വന്നോരനന്തരം
ആത്തനാം രാക്ഷസനെന്നോടു ചൊല്ലിനാൻ 90
ഒരു പൊഴുതുമൊരുജനവുമേതുമറിയാതെ
ഒന്നുണ്ടുവേണ്ടതു നീയെന്നറിഞ്ഞാലും 91
രണധരണിയതിലിനിയൊരാഭിചാരം ചെയ്തു
രണ്ടുപുറവും മുട്ടിത്തുപൊരുന്നേരം 92
ധരണിപതിമകുടമണിമൗര്യനെക്കൊല്ലുവാൻ
ധീര! പറഞ്ഞു വിപരീതമാക്കേണം; 93
കുസൃതിപെരുകിന കുമതി രാക്ഷസനിങ്ങിനെ
കഥിതമായിപ്പറഞ്ഞതു കേട്ടു ഞാൻ 94
‘തവ സചിവ! വചനമിതു ചെയ്യാനനുദിനം
തക്കത്തിലുണ്ടായൊരാളല്ല ഞാനിപ്പോൾ 95
വിഷതരുണിഗിരിനൃപതിയെ കൊലചെയ്കയാൽ
വിശ്വാസമാർക്കുമില്ലെന്നെക്കുറിച്ചഹൊ’ 96
മമവചനമിതി സപദി കേട്ടമാത്യേന്ദ്രനും
മാനിച്ചു ചൊന്നാൻ കുപിതനായേററവും 97
‘അതിനുപുനരതിവിഷമമെന്തുവരുന്നാകി-
ച്ചുന്നീപൊരുളാർക്കുമെന്നു ചൊല്ലീടിനാൻ’ 98

“അതിനരികിലിരിക്കുമമഗമിപ്പതിന്നായിപ്പോൾ
ഏശ്ശുതന്നീടുകമുദ്രാകൃപാണിയേ!” 99
അഥസചിവവരനതികതുകമൊടു ചൊല്ലിനാൻ
‘‘ഞാൻരാജ്യത്തെക്കൊടുപ്പാൻമടികൊണ്ടു 100
ചാണകസുതഹതകനിതു ചെയ്യതെന്നിങ്ങനെ
ചിന്തിച്ചിരുന്നിതു ചിത്തത്തിൽ ഞങ്ങളും” [ൻ
ക്ഷപണകനമതുപൊഴുതുസചിവനൊടു ചൊല്ലിനാ
“ക്ഷുള്ളങ്ങൾ ചെയ്യുമോ ചാണക്യഭൂസുരൻ 102
വിഷതരുണിയുടെ ചരിതമേതുമറിഞ്ഞീല
വിശേഷകവിലോപാൻ ചണകവിപ്രാത്മജൻ” 103
അവനിവരസചിവനഥമുദ്രാംകൊടുത്തയ-
ച്ചുന്ധനാം മുപ്പന്മിങ്ങിനെ ചൊല്ലിനാൻ 104
“കടമകളുമഖിലമിവകേട്ടതില്ലേവോൻ
കശ്മലിതെന്നേപറഞ്ഞുക്രുദ്ധം 105
ശ്രുതമഖിലമയി സുമുഖ!വജ്രപാതോപമൻ
ചിന്തിച്ചുകണ്ടാലമാത്യനാം രാക്ഷസൻ 106
അരികിലിഹമതവുമൊരുശത്രുതന്നോദ്വധം
ആത്യന്തബന്ധുവെന്നുള്ളതും സംഭ്രമം 107
മമജനകമരണമിഹ ചിന്തിച്ചിനിക്കിപ്പോൾ
മന്ത്രിപ്രവരനെകൊന്നവൻ ചോരയിൽ 108
മമജനകനാദകമിഹനൽകിപ്പരാഭവം
മാനിച്ചുപോകുന്നതുണ്ടിനിനിൎണ്ണയം” 109
ധരണിപതിവിവിധമിതികോപിച്ചുചൊല്ലുമ്പോൾ
ധീരനേവം ഭാഗുരായണൻ ചിന്തിച്ചാൻ:— 110
“സകലഗുണഗണമുടയരാക്ഷസാമാത്യനെ
സൎവ്വധാരക്ഷിച്ചുകൊൾകെന്നു ചാണക്യൻ 111
പലവൃത്തവുനിഭൃതതരമെന്നോടുരചെയ്തു
പാൎത്താൽതടുക്കേണ്ടകാലമെന്നോൎത്തവൻ 112
അരചനൊടുരഹസിപുനരിങ്ങിനെ ചൊല്ലിനാൻ
“ആരവശമാക്കുവെടിഞ്ഞിവകേട്ടാലും 113

അഖിലനയനിപുണതകൾതേടുന്നവർകൾക്കൊ–<br>
രാശ്രയമൊഴിഞ്ഞെന്തുമില്ലോർക്കെടോ! 114<br>
അമിതഗുണമുടയനിജസ്വാർത്ഥസിദ്ധിയെ<br>
ആശുഭൂമിക്കധിനാഥനാക്കീടുവാൻ 115<br>
നിജമനസിസതതമിതു ചിന്തിച്ചുരാക്ഷസൻ<br>
നീതിമാനായുള്ള മൌര്യനൃപനേക്കാൾ 116<br>
തവജനകനധികതരശത്രുവെന്നോർത്തവൻ<br>
താതനെക്കൊല്ലുവാൻകാരണമോർക്കനീ 117<br>
അതിനുപുനരധികമൊരുദോഷവുമില്ലെടോ<br>
ചൊവ്വതല്ലാഞ്ഞിതു ചെയ്യുന്നുരാക്ഷസൻ; 118<br>
നയമുടയജനമറികശത്രുജനങ്ങളെ<br>
നന്മയിൽബന്ധുവാക്കുംകാര്യഗൌരവാൽ 119<br>
ഹിതജനവുമൊരുപൊഴുതുശത്രുവായ്വന്നുപോം<br>
ഹന്തവ്യനല്ലതുകൊണ്ടിഹരാക്ഷസൻ 120<br>
അരികൾകുലമറുതിപെടുവോളമമാത്യനെ<br>
ആദരവോടരികത്തുവരുത്തണം; 121<br>
അപരമിഹതവമനസിതോന്നുംപ്രകാരമാം<br>
അത്രനാളുംകളഞ്ഞീടായ്കഭൂപതെ!” 122<br>
പ്രിയസചിവനിതുവിപുലനയമൊടുരചെയ്തതും<br>
ഭൂപതികേട്ടുടൻസമ്മതിച്ചീടിനാൻ 123<br>
അഥചണകസുതചരരിലരിയസിദ്ധാർത്ഥകൻ<br>
ആദരാൽമന്ത്രികൊടുത്തുള്ളമാലയും 124<br>
ചണകസുതമലവിഹിതപത്രവുംമുദ്രയും<br>
ചാതുര്യമോടൊരുപെട്ടിയിലിട്ടവൻ 125<br>
കപടമതിവിരവൊടൊരുകംബളത്തിൽവെച്ചു<br>
കെട്ടിപ്പുറത്തൊരുഭാണ്ഡമാക്കിട്ടവൻ 126<br>
കടവടിയുമുടമയൊടുകരമതിലെടുത്തുടൻ<br>
കള്ളനോർപ്പാലതാൻമുദ്രയുംകൂടാതെ 127<br>
വിരവിനൊടുകടകമതിൽനിന്നുപോയീടുവാൻ<br>
പാളിനടന്നതുകണ്ടുദീർഘാക്ഷകൻ 128

അഥ സഖലു ഝടിതി പിടിപെട്ട സിദ്ധാൎത്ഥകം
അഞ്ജസാ കാലും കരവും വരിഞ്ഞവൻ 129
നൃപതിമന്ത്രിനികടഭുവിലാശു കൊണ്ടന്നവൻ
നാഥനകാൎയ്യം വെച്ചു ചൊല്ലീടിനാൻ:— 130
"അറിക പുനരിവനമിഹ മുദ്രയും കൂടാതെ
ഇന്നു പുറത്തു പോവാൻ തുടങ്ങും വിധൌ 131
കരബലമൊടിവനെയുടനെത്തിപ്പിടിപെട്ടു
കെട്ടിയിക്കൎമ്മനേ കൊണ്ടുവന്നേനഹം" 132
അതുപൊഴുതു നൃപസചിവനോടു മലയകേതുവു-
"മാശു നീ ചോദ്യമിവനോടു ചെയ്താലും" 133
നൃപതിഗിരമിതി സഖലു കേട്ടോരനന്തരം
നീതിയേറും ഭാഗുരായണൻ ചൊല്ലിനാൻ 134
"കപടമിതു കൃതിയൊരു നയനിപുണനാമരെടോ
കൎമ്മനോ മറ്റൊരുവൻ തന്റെ ദൂതനൊ?" 135
സചിവനൊടു പുനരവനുമിങ്ങിനെ ചൊല്ലിനാൻ
"സാക്ഷാലമാത്യന്റെ ദൂതനറിക ഞാൻ" 136
അതിനു പുനരിവനൊടവനന്തരം ചൊല്ലിനാൻ
"ഇല്ല്യ നീ മുദ്രയുമെന്നോടു വാങ്ങാതെ 137
ഉഴറിയൊരു കടകഭുവി നിന്നു പോയീടുവാൻ
ഊററത്തിലെന്തൊരു കാൎയ്യം പറക നീ" 138
അതിചതുരമതി സഖലു സിദ്ധാൎത്ഥകൻ ചൊന്നാൻ
"ഇസ്ഥലതെ കാൎയ്യഗൌരവം കൊണ്ടല്ലൊ 139
വിപുലബലമുടയ നൃപശാസനം ലംഘിച്ചു"
"വേറെ പുനരെന്തു കാൎയ്യസ്യ ഗൌരവം?" 140
അതിനുണവുമതിനയവുമുടയ സചിവം തദാ
മന്നവൻ താനുമിവണ്ണമുരചെയ്താൻ 141
"മതിയിലൊരു കപടമിഹ വെച്ചോരിവൻ തന്റെ
മാറാപ്പിലെന്തെന്നു ചോദിക്ക സാമ്പ്രതം" 142
അതുപൊഴുതു സചിവനവനോടു ചൊല്ലീടിനാ-
"നാശു നീ മാറാപ്പഴിച്ചു കാട്ടീടണം" 143

"അറികമമകിമപിനഹിമാറാപ്പി"യെന്നവൻ
അത്യന്തനീതിമാൻചൊന്നോരനന്തരം 144
സചിവനകമലരിലതിരോഷംകലൎന്നുടൻ
സിദ്ധാൎത്ഥകനോടുചൊല്ലിനാനിങ്ങിനെ:— 145
"കഠിനതരമവർകളൊടുതാഡനംകൊള്ളുമ്പോൾ
കാട്ടുമിതന്നേരമില്ലൊരുസംശയം" 146
"മരണമിഹവരികിലുമിതെന്നുമേമാറാപ്പു
മന്ത്രിപ്രവരഞാൻകാട്ടുകയില്ലെടോ" 147
"സചിവനതുപൊഴുതിലിവനെപ്രഹരിക്ക"ന്നു
ദീൎഘാക്ഷനോടുകോപിച്ചുചൊല്ലീടിനാൻ 148
ഉടനകടമഴകിനൊടെടുത്തുദീൎഘാക്ഷനും
ഓങ്ങിപ്പിടിച്ചടിക്കൂട്ടംദശാന്തരെ 149
ഭയമൊടവനലറിട്ടശമൊഴുകിതുധിരോദവും
ഭാണ്ഡവുമപ്പോളഴിഞ്ഞങ്ങുവീണതെ 150
സചിവനതുസപദിനിജകൈകൊണ്ടെടുത്തുടൻ
സംഭ്രമത്തോടഥകെട്ടഴിച്ചീടിനാൻ 151
ഫണകസുതകപടകൃതപത്രവുംമുദ്രയും
ചാതുൎയ്യമോടൊത്തപൊന്മണിമാലയും 152
തെളിവിനൊടുസചിവനഥപെട്ടിയിൽകണ്ടപ്പോൾ
തേറിനമോദംകലൎന്നൊരാദരാൽ 153
ഗിരിസ്ഥപതിതനയനുടെകയ്യിൽകൊടുത്തിതു
കാഞ്ചനമാലയുംമുദ്രയുംപത്രവും 154
നരപതിയുമതുപൊഴുതുപത്രമെടുത്തുടൻ
നന്നായ്നിവൎത്തിവായിച്ചുതുടങ്ങിനാൻ:— 155
"ഒരുവനെഴുതിയമുറിയിതൊരുവനറികാദരാൽ
ഒക്കവെകല്പിച്ചവണ്ണംഭവാനിപ്പോൾ 156
മയിരിപുതപെരുകിയവനെക്കളഞ്ഞീടിനാൻ
മൽപ്രസാദാൎത്ഥമതിനില്ലസംശയം 157
അവർകളിഹതാവദപരിയബന്ധുക്കളൊന്നും
അന്നുപറഞ്ഞവണ്ണമാവശ്യകൊണ്ടാവും; 158

തവമനസിപുനരതിനുസംശയമുണ്ടെങ്കിൽ
സചാതുര്യമൊടനുചലനം ചെയ്യുതന്നോയവർ 159
തവ ചരണനളിനയുഗമാശ്രയിക്കും ദൃഢം
താല്പര്യമോടുകൊണ്ടുവീരപുരുഷന്മാർ 160
ചിലരിവരിലരിനഗരമിസ്സിളിരിക്കുന്നു
ചാതുര്യമുള്ള ഗജങ്ങളെയും ചിലർ 161
പ്രണയമൊടുമമഖലു മൽഭൂഷണത്രയം
പണ്ടുകൊടുത്തതുംലഭിച്ചീടിനേൻ; 162
കനകമണിശബളതരമായൊരുമാലയും
കൃപയൊടുകൊടുത്തുവിട്ടിട്ടുണ്ടറിഞ്ഞാലും 163
വിമലതരമിവ ചിതമൊരുമോതിരമുദ്രയും
മന്നവ!വിശ്വസിച്ചീടുവാനായിഞാൻ 164
ദൃഢഹൃദയനതിനിപുണനായസിദ്ധാർത്ഥകൻ
തന്നോടുവർത്തമാനങ്ങളെപ്പേരുമെ 165
നിതരതരമറിവതിനുചൊല്ലിവിട്ടിട്ടുണ്ടു
നീതിനിരൂപിച്ചുചെയ്യാലുമൊക്കവെ" 166
"പ്രിയസചിവ,സകലമിതിൽവാചകമിങ്ങിനെ
പാർത്താലമാത്യൻറമുദ്രതന്നേദൃഢം 167
മണികനകമിടസരികലന്നുള്ള മാലയും
മാനിച്ചമാത്യന്നുനൽകിഞാനായതു് 168
നിഖിലമിവമമമനസിസംശയമൊക്കവെ
നിർണ്ണയിക്കാമതിനില്ലൊരുസംശയം 169
നയനിപുണ!പുനരിവനിതാർക്കുനൽകീടുവാൻ
നന്മയിൽകൊണ്ടുപോകുന്നുനിഗൂഢമായ്?" 170
നൃപതിയുടെവചനമിതികേട്ടുസചിവനും
നീതിയിൽസിദ്ധാർത്ഥകനോടുചൊല്ലിനാൻ 171
"പറകമുറിയെഴുതിയുടനാർക്കുനൽകീടുവാൻ
പോകുന്നതിപ്പോളുഴറ്റോടുകൂടിനീ?" 172
അതുപൊഴുതുസചിവനോടുചൊന്നാനവൻതാനും–
"മാക്കേന്നറിഞ്ഞീലഞാനൊന്നുമഹോമതെ" 173

"അതികുടില! പെരികെയിതുനന്നെടോ ചപലവൃ-
മാക്കെന്നറിയാതെ മേടിച്ചതെങ്ങിനെ? 174

ഞാടികൾ ഞെട്ടെ ഞെടെ മുതുകിലേല്പുന്നതുനേര-
മാക്കെന്നധൂർത്ത! നീ ചൊല്ലുമറിഞ്ഞാലും" 175

"മുറിയറിവതിന്നു പണികളുണ്ടാകകൊണ്ടിപ്പോൾ
മറെറന്തുവർത്തമാനങ്ങൾ ചൊല്ലീട്ടതും 176

കിമപിനഹിനഹി സുമുഖ വർത്തമാനങ്ങളും
കണ്ടാലറിഞ്ഞുകൂടെ മുറിവാചകം?" 177

അതു ചൊല്ലതു സമിവനതികോപം കലർന്നട-
നാസ്തുകിരീടനോടിങ്ങിനെ ചൊല്ലിനാൻ 178

"ഏതയ ഗതമഖിലമിവനിന്നു പാരവോള-
മാശ്ശുവടികൊണ്ടടിക്കനീസാമ്പ്രതം" 179

അവനമതിരസമൊട്ടസിദ്ധോത്ഥകൻതന്നെ
ആർത്തിവരുംപടി തല്ലിനാനന്നേരം 180

അടിമുടിയൊടിടയിലടികൊണ്ടാരനന്തരം
അയ്യോ ശിവശിവയെന്നലറീടിനാൻ 181

"അഖിലമപി പറവനിഹ തല്ലുകൊല്ലണ്ടതാ-
നയ്യോ നൃപതിയോടൊക്കവെ ചൊല്ലുവൻ" 182

തദനന്തരം പതിയുമതിന വചനാടിതു ചൊല്ലിനാൻ
"താഡിക്കവേണ്ട; ചൊല്ലീടുക വാർത്തകൾ" 183

ഉടലിലൊഴുകിന രുധിരജലമതു വടിച്ചവൻ
ഉച്ചത്തിലേററം കരഞ്ഞു നൃപന്നടെ 184

പാദയുഗളമതിലധികഭയമൊടു നമിച്ചവൻ
ഭൂപതി വീരനോടിങ്ങിനെ ചൊല്ലിനാൻ 185

"അഭയമിഹ തരിക മമ പറവനഖിലം പ്രഭോ!
അയ്യോ കൃപാനിധേ! കാത്തരുളേണമേ!" 186

അവനിപതി ലോകകനയൊട്ടു ബതമലയകേതുവു-
മപ്പോൾ ഭയംകൊടുത്തു ചൊല്ലീടിനാൻ:— 187

"സുമുഖ! ഭയമിഹ കിമപി നഹി പറക സർവ്വവും
സർവ്വദാ ചാരനെല്ലോ നീയറിഞ്ഞാലും" 188

തൊഴുതവനമതുപൊഴുതുനൃപനൊടുപറഞ്ഞുതേ
"തുമയിൽചൊല്ലുവൻകേട്ടുകൊൾകഭവാൻ 189
നയവിശദമതിസഖലരാക്ഷസാമാത്യകൻ
നല്ലോരുമാലയുംമുദ്രയുംപത്രവും 190
പ്രണയമൊടുധരണിപതിമൌൎയ്യനേകുവാൻ
പ്രീതിപൂണ്ടെങ്കൽകൊടുത്തയച്ചീടിനാൻ! 191
പരിചിനൊടുപറവതിനുവൎത്തമാനങ്ങളും
ഭൂപതേ! ചൊന്നതു ചൊല്ലുവൻകേട്ടാലും;— 193
അധികതരബലമുടയകൌലൂതരാജനാം
അന്നുള്ള ചിത്രവൎമ്മാവെന്നവീരനും 193
വിതതുടയമലയപതിശത്രുവിദ്വേഷസന്ന-
നത്യന്തധീരനാംസിംഹനാദൻതാനും 194
കലശിഖരിസമനധികഭീഷണനായുള്ള
കാശ്മീരനാഥനാംപുഷ്കരാക്ഷൻതാനും 195
ഉദധിയതിൽമരുവുമൊരുസിന്ധുദേശപനാകു-
മുന്നതനായുള്ള സിന്ധുഷേണാഖ്യനും 196
പലവിരുതുപടനടുവിൽവടിവിനൊടുകാട്ടുന്ന
പാരസികേശനാംമേഘാക്ഷവീരനും 197
ഇവർപെരിയബലമുടയപഞ്ചരാജാക്കളും
ഇച്ഛിച്ചിരിക്കുന്നതുള്ളതൊക്കെച്ചൊല്ലുവാൻ 198
അവരിലിഹപുനരറികചിത്രവൎമ്മാദിയാം
ആദ്യമൂവർശത്രുരാജ്യമിച്ഛിക്കുന്നു 199
പുനരിതരവർകരികളെയുമിച്ഛിച്ചിരിക്കുന്നു
പണ്ടുപറഞ്ഞവണ്ണംഭവാനിക്കാലം 200
ചണകതനയനെവിരവിൽനീക്കിക്കളകയാൽ
ശോഭനമാസ്ഥാനചിന്തിതമൊക്കവെ 201
നൃവരപുനരറികയിതുരാക്ഷസാമാത്യന്റെ
നീതിയിലുള്ളൊരുസന്ദേശമായതും" 202
സചിവവരവചനമിതിനിങ്ങിനെകേട്ടഥ
തന്നുള്ളിലേവംനിരൂപിച്ചുഭൂപനാം 203

ചിരമരികിൽമമമരുവുമരിയനരവീരരാം
ചിത്രവർമ്മാദികളാമവരേവരും 204
കലകരതിയധികിൽമമവാഴ്കയോസന്തതം?
കുത്സിതാമാത്യന്റെസേവകന്മാരവർ 205
നിജമനസിവിവിധമിതിചിന്തിച്ചുഭൂപതി
നീതിയേറുംരാക്ഷസനെവരുത്തുവാൻ 206
ഒരുചരനെവിരവിനൊടുവിട്ടുടൻചിത്തത്തി-
ലോരോതരംനിരൂപിച്ചിരുന്നീടിനാൻ 207
അപ്പൊഴുതുസചിവവരനാകിയരാക്ഷസൻ
ആശുതാൻചിത്രവർമ്മാദിയാംവീരരെ 208
നികടമവിവടിവൊട്ടുവരുത്തിപ്പറഞ്ഞിതു
"നിങ്ങളെല്ലാവരുംപർവ്വതപുത്രനെ 209
കുസുമപുരിയുടനുടനടക്കംദശാന്തരെ
കൂടപ്പിരിയാതെചുററുംനടക്കേണം 210
ശകടകനമഥമഗധപ്പുന്നരോടുംകൂടി
ശങ്കാവിഹീനംനടക്കാച്ചുഴലവും" 211
അവർകളൊടുസചിവവരനിത്ഥംപറയുമ്പോൾ
ആശുവന്നാൻനൃപഭൃത്യനനന്തരം 212
ധരണിവരചരനമഥസചിവനൊടുചൊല്ലിനാൻ
"ധന്യമതേഭവാനൊട്ടുമെവൈകാതെ 213
ഗിരിനൃപതിസുതനരികെയങ്ങുചെന്നീടുവാൻ
കാൽക്ഷണംവൈകാതെപോരികയുംവേണം" 214
സചിവകുലവരനതുകേട്ടുചൊല്ലീടിനാൻ
സംഭ്രമത്തോടുശകടനോടിങ്ങിനെ 215
"പടനടുവെന്നപതിയുടെസന്നിധൌചെല്ലുമ്പോൾ
പണ്ടുനാംകൊണ്ടുള്ളാഭരണത്രയം 216
അയി ശകടവിരിയെനതെടുത്തുകൊണ്ടന്നാലും"
വേഗമെടുത്തുകൊണ്ടന്നാൻശകടനും 217
വിവിധമണിഖചിതമതിലൊന്നൊരുകണ്ഠലം
വിസ്മയമായപതക്കംമനോഹരം 218

കനകകൃതവിമലതരകാഞ്ചികാമററു
കങ്കണാദ്യാഭരണങ്ങളുംമററുമുള്ളതും 219
മുടിയൊടടിയിടയവനലങ്കരിച്ചുററവും
മുമ്പിൽമരുവുംശകടനോടോതിനാൻ:— 220
“ഇവിടെമരുവുകശകട!ഞാൻവരുവോളംനീ”
ഇത്തരംപറഞ്ഞുനടന്നാനമാത്യനും 221
ആശുസചിവപതിമലയകേതുമരുവിടു-
മാലയംപ്രാപിച്ചുമന്നനെക്കണ്ടപ്പോൾ 222
ആകമലരിൽനിറയുമൊരുമോദസവുമമന്നവൻ
“ആസ്സനിയന്നാലു”മെന്നുചൊല്ലീടിനാൻ 223
മധുരതരമൃപതിഗിരമിങ്ങിനെകേട്ടഥ
മന്ത്രിപ്രവരനിരുന്നിട്ടുമെല്ലവെ 224
ആത്തപൊഴുതിലവനിപതിരാക്ഷസാമാത്യനോ-
ടാദരവോടിത്തുചൊല്ലിനാനിങ്ങിനെ:— 225
“അരികളൊടുപൊരുവതിന്നുപോന്നതില്പിന്നെഞാ-
നാര്യനെക്കണ്ടീലക്കൂട്ടത്തിലെങ്ങുമെ” 226
അതിനവനമരചനൊടുമധുരമൊടുചൊല്ലിനാ-
“നന്തുഞാനോരോതരമുള്ളകോപ്പുകൾ 227
പരിചിനൊടുചിലരെയുമുറപ്പിച്ചുപോന്നുഞാൻ
ഭൂപതെകാണാഞ്ഞതിന്നിതുകാരണം” 228
സചിവനൊടുതദനുനരവീരനുംചൊല്ലിനാൻ
“സർവ്വനയജ്ഞരിൽമുൻപനാകുംഭവാൻ 229
ചിലരൊടിഹപരിചൊടുപറഞ്ഞുറപ്പിച്ചതും
ചന്തമോടെന്തെന്നുചൊല്ലസാമ്പ്രതം” 230
“മലയപതിമുഖനൃപതിവീരരെന്നിൻപോക്കൽ
ഉറുമിനിപ്പിരിയാതെമുഴലവും 231
കുസുമപുരമുടനുടനടുത്തുചെല്ലുംവിധൌ
കാത്തുകൊൾവാൻഭരമേല്പിച്ചുപോന്നുഞാൻ 232
സചിവനിതുപറയുമളവിങ്ങിനെച്ചൊല്ലുന്നാം
സംശയംകൈവിട്ടകമേനിരൂപിച്ചാൻ— 233

അരികിൽമമ ചുഴലവുമിവർനടക്കുന്നതു
മല്ലോചതിപ്പാനതിനില്ലസംശയം— 234
ഇതിമനസികരുതിയധരാക്ഷസാമാത്യനോ-
ടീഷ്യയൊടിഞ്ഞുചൊന്നാൻമ്ലേച്ഛപുത്രനും 235
"ഒരുവനിഹകുസുമപുരിതന്നിൽഗമിച്ചിതോ?
ഓൎത്തുകണ്ടാലിതുകാലംമററാമതെ!" 236
"അവനിവര!കുസുമപുരിതന്നിൽഗമിക്കയു-
മിന്നുനിരൂപിക്കിൽസാദ്ധ്യമല്ലോട്ടുമെ, 237
കുസുമപുരമഴകിനൊടുചെന്നുവളയുംനാം
കററമില്ലഞ്ചാറുനാളിലകത്തെടോ" 338
"തവചരരിലൊരുവനൊരുലേഖനംകൊണ്ടിപ്പോൾ
തൽപ്പുരത്തിന്നുഗമിച്ചവാറില്ലയൊ?" 239
"ഒരുവനെയുമൊരുപൊഴുതുമില്ലയച്ചിട്ടുഞാ-
നോൎത്താലതത്തുമെന്തൊന്നീഷമാനസ" 240
"ഇവനൊടതുപരിചിനൊടുചോദിക്കസാമ്പ്രതം"
ഇത്തരംകേട്ടിട്ടമാത്യനാംരാക്ഷസൻ 241
സകലജനനടുവിലധഃഖിച്ചുനിൽക്കുന്ന
സിദ്ധാൎത്ഥകൻതന്നെക്കണ്ടുചൊല്ലീടിനാൻ 242
"കിമിദമിതിവദസുമുഖസിദ്ധാൎത്ഥകാ"യെന്നു
കല്യാണശീലനാംമന്ത്രിപറഞ്ഞപ്പോൾ 243
നയനജലമധികമഥവാൎത്തുകരഞ്ഞവൻ
നീതിമാനാംരാക്ഷസനോടുചൊല്ലിനാൻ:— 244
"തവകരുണയൊഴികെമമമററൊന്നുമില്ലഞാൻ
താഡനംകൊണ്ടുപൊറുതിയില്ലായ്കയാൽ 245
തവമനസിനിഹിതമഖിലംപറഞ്ഞനഹം
താന്താൻെറജീവനോളംവലുതല്ലൊന്നും" 246
"അയിസുമുഖമമമനസികീദൃശംചിന്തിതം?
ആശുനീയെന്നോടുനേരെപറഞ്ഞാലും" 247
അവനുമൊരുവിവശമൊടുപിന്നെയുംചൊല്ലിനാൻ
"അമാത്യാപുനരതുമെങ്ങിനെചൊല്ലുന്നു? 248

കഠിനതരമടിമുതുകിലേററതുകൊണ്ടു ഞാൻ
കല്പിച്ചിരുന്നതും ചൊന്നേൻ കൃപാനിധേ!" 249
അപ്പൊഴുതിലഥ മലയകേതുവും ചൊല്ലിനാൻ
ആത്മസചിവനെത്തന്നെ വിളിച്ചുടൻ:— 250
"ഇവനധികഭയവുമൊരു ലജ്ജയുമുണ്ടല്ലോ
ഇങ്ങിനെ ചോദിച്ചാൽ മിണ്ടുകയില്ലെടോ! 251
ഇതിന്നു സചിവനോടു പറകാശു നീ താൻ തന്നെ"
അപ്പോളവനും പറഞ്ഞു തുടങ്ങിനാൻ:— 252
"നയവിശദഹൃദയ! പുനരിവനമിതു ചൊല്ലുന്നു—
നീതിയേറും കുമന്ത്രിയാം രാക്ഷസൻ 253
പലരൊടൊരു മുറിയെഴുതി മെയ്ത്ത്വന നൽകുവാൻ
വർത്തമാനങ്ങളൊക്കപ്പറഞ്ഞുടൻ 254
കുസുമപുരമതിൽ വിരവൊടെന്നെയയച്ചതും
കേൾക്ക ഭവാനിവനിങ്ങിനെ ചൊല്ലുന്നു" 255
ചരനൊടതുപൊഴുതു കുലമന്ത്രിയും ചൊല്ലിനാൻ
"ചൊല്ലു നീ, ചൊന്നതു സത്യമോ ഭദ്ര തെ?" 256
"അഹമമലസചിവ മശ്രുണതാഡനംകൊണ്ടപ്പോ-
ഉൽഭ്രമഭീതനായ് ചൊന്നേനഖിലവും" 257
ഗുണമുടയ കുലസചിവനിങ്ങിനെ കേട്ടപ്പോൾ
"കഷ്ടമനൃതമതെ"ന്നു ചൊല്ലീടിനാൻ 258
ബലമുടയ ഗിരിനൃപതിപുത്രനും ചൊല്ലിനാൻ
വീരനാകും ഭാഗുരായണനോടപ്പോൾ 259
"പ്രിയസചിവ! ചരചിനൊടമാത്യന്നു ലേഖനം
പാരാതെ കാട്ടിക്കൊടുക്കെ"ന്നു കേട്ടവൻ 260
ഉഴറിയതുമഖിലസചിവേശന്നു കാട്ടിനാൻ
ഉഗ്രനാം രാക്ഷസൻ വായിച്ചു ചൊല്ലിനാൻ:— 261
"ചണകസുതകപടകൃതപത്രമിദം പ്രഭോ!
ചഞ്ചലമേതുമതിന്നില്ല ഭൂപതെ!" 262
നൃപനതിന്നവനൊടുരചെയ്താ "നൊരവസ്ഥ
നമ്മയിൽക്കൂടെ കൊടുത്തയച്ചിട്ടതും 263

ചാണകസുതകപടകൃതമോ?”യെന്നുരചെയ്തു
ചാഞ്ചല്യമെന്നിയെകാട്ടിനാൻമാലയും 264
കനകമണിലളിതമൊരുമാലയുംകണ്ടവൻ
കഷ്ടമെന്നോർത്തുനൃപനോടുചൊല്ലിനാൻ 265
“അറികനൃപ!പരിചൊടിതുസിദ്ധാർത്ഥകന്നുഞാൻ
ആമോദമേറിച്ചമഞ്ഞോരവസ്ഥയിൽ 266
അഴകൊടിഹനിഖിലനൃപവീര!കൊടുത്തതും
ആർക്കുമിതെങ്ങുംകൊടുത്തയച്ചില്ലഞാൻ” 267
അതുപൊഴുതുസചിവനൊടുസാദരംചൊല്ലിനാ-
നാശുമുദാരഭാഗുരായണമന്ത്രിയും:— 268
“പ്രണയമിഹനൃപതിവരനേറിച്ചമകയാൽ
പ്രീതനായ്തന്റെകഴുത്തീന്നഴിച്ചുടൻ 269
തരികതവസചിവവരചെയ്തതറിഞ്ഞാലും
താനതുമെയ്യിലണിയാതെസാംപ്രതം 270
ഒരുപുരുഷനിതുസചിവ!നൽകീടുകിൽപുന-
രൊന്നുകണ്ടാൽഭവാനേതരുതാത്തതും 271
മനസിതവപെരികെയൊരുസന്തോഷകാരണമൽ
മെയ്യിനാഭൂഷണമിതുനൽകുന്നുസാംപ്രതം” 272
ഇതിചാണകസുതകപടവിഹിതമായ്ഭൂപതെ
ഇല്ലൊരുകില്ലതിനെന്നമാത്യേന്ദ്രനും 273
അചലനൃപതനയനതിന്നുത്തരംചൊല്ലിനാൻ.
“ആരുടെമുദ്രയിക്കാണുന്നതുമെടോ?” 874
“കപടജനവിഹിതമതിൽമുദ്രകാണുന്നതും
കശ്മലന്മാർക്കെന്തുതാനതെയുള്ളതും?” 275
സചിവനിതുനൃപതിയോടുചൊന്നോരനന്തരം
ശങ്കേതരംഭാഗുരായണൻചൊല്ലിനാൻ 276
“സചിവനിഹസകലമപിചൊന്നതുനേരെങ്കിൽ
സിദ്ധാർത്ഥക!ചൊല്ലെഴുതിയതാരെന്നു?” 277
തദനുപുനരതിനവനൊന്നുമേമിണ്ടാതെ
ദൃഷ്ടിയുംകീഴ്പ്പോട്ടുനോക്കിനിന്നീടിനാൻ 278

നൃപസചിവനതുപൊഴുതുകോപിച്ചുചൊല്ലിനാൻ
"നന്നല്ലെടൊതല്ലുകൊള്ളുമറിഞ്ഞാലും" 279
പ്രഹരഭയമകതളിരിലുണ്ടാകകൊണ്ടവൻ
പേടിച്ചുചൊന്നാൻപരമാർത്ഥമിങ്ങിനെ 280
"മുറിയെഴുതിയതുശകടനെ"ന്നുപറഞ്ഞപ്പോൾ
മന്ത്രിപ്രവരനുമിങ്ങിനെചൊല്ലിനാൻ 281
"മുറിയെഴുതിയതുശകടനെങ്കിൽഞാൻതാൻതന്നെ"
മന്നവനതുകേട്ടുചൊല്ലീടിനാൻ 282
"ശകടനെയുമിഹവിരവോടെങ്കിൽവരുത്തുക
ചാരജനങ്ങളിൽപോവതിനാരുള്ളു?" [ൻ
പ്രിയസചിവനതുപൊഴുതുനൃപതിയോടുചൊല്ലിനാ
"പാർത്താൽശകടദാസൻവഞ്ചകൊണ്ടിപ്പോൾ 284
നയമുടയസചിവനുടെമുമ്പിൽനിന്നെങ്ങിനെ
ഞാനിതെഴുതിയതെന്നുപറയുന്നു? 285
അതിനുപുനരൊരുകഴിവുഞാൻപറഞ്ഞീടുവൻ
ആശുശകടനെഴുതിയപത്രങ്ങൾ 286
ഇവിടെബഹുവിധമറികയുണ്ടതിലൊന്നിപ്പോൾ
ഇങ്ങുകൊണ്ടന്നുകണ്ടാലറിയാമല്ലോ" [ൻ
നൃപനമലതെളിവിൽനിജസചിവനോടുചൊല്ലിനാ
"നീചെന്നതിലൊന്നുകൊണ്ടുവരികെടോ" 288
അവനമലശകടനെഴുതിയതിലൊരുലേഖനം
ആശുകൊണ്ടന്നുനൃപനുകാട്ടീടിനാൻ 289
അമലനൃപതനയനുമിരണ്ടിലുമൈക്യമാ-
യക്ഷരംകണ്ടമാത്യൻപക്ഷേചൊന്നാരം 290
നിജമനസിതിരളുമൊരുമോദഭരമോടുനൽകിനാൻ
നീതിമാൻരാക്ഷസൻവാങ്ങിച്ചുനോക്കുമ്പോൾ:-- 291
ശകടകൃതലിപികളതിലൊരുമയോടു കണ്ടവൻ
ശങ്കകലർന്നുള്ളിലിങ്ങിനെചിന്തിച്ചാൻ-- 292
"ശകടകൃതമിതുനിയതമിപ്പോളവൻതാനും
ശത്രുപക്ഷാശ്രയംചെയ്തിതോദൈവമേ!" 293

അചലനരവരവിമലഭൂഷണം ചാണക്യ-
നഞ്ജാപഹരിച്ചുവില്ലിക്കയൊ ചെയ്തതും 309
സുകൃതമിഹമമനിഖിലമററിതാദൈവമേ!
ആശ്ചൎയ്യമാൎയ്യദോഷപ്രയോഗങ്ങളും 310
കപടമൊടുലിഖിതകരലേഖയുമുദ്രയും
കണ്ടാവിതെൻെറയല്ലെന്നവരാമല്ലൊ 311
പ്രണയമിഹശകടനമരുത്തുകളെന്നുടൻ
പത്രികയുമെഴുതിക്കൊടുത്തീടിനാൻ 312
അഖിലസ്ഥപനതചാണനാം ചന്ദ്രഗുപ്തനും
ആഭരണംവിററതാക്കിവിശ്വാസമാം; 313
ശിരസിമമലിഖിതമിദമെന്നേപറയാവു .
ചൊല്ലുവാനുത്തരംകണ്ടീല്ലിതിനുഞാൻ— 314
അകമുതകിമറുകിയൊതരാക്ഷസനിങ്ങിനെ
അന്ധനായ്‌നിന്നാതെനിൽക്കംദശാന്തരെ 315
ആവനൊടതിരഭസമൊടുശൈലേശ്വരാത്മജൻ
ആശ്രുചൊന്നാ“നാൎയ്യനോടൊന്നുചൊല്ലുന്നു” 316
അവനിപനൊടത്തുപൊഴുതുരാക്ഷസൻചൊല്ലിനാൻ
“ആൎയ്യനല്ലാഞാനനാൎയ്യനത്രേദ്ധ്രുവം” 317
ക്ഷിതിപതിയുമതിനവനൊടുത്തരം ചൊല്ലിനാൻ
“ക്ഷുദ്രമതേ!തവസ്വാമിപുത്രൻമെൎയ്യൻ 318
ഗിപുതനയനറികതവ ഞാനായതുമെടോ
ദോഷമെന്നെക്കുറിച്ചുറുംഭാവാനല്ലൊ 319
അതിമതമൊടധികതരവിത്തവുംതന്നു ഞാൻ
ആരൊരാൽമന്ത്രിപദവുംതവനൽകി 320
മരുവുമളവൊരുചതിയിലാശയുണ്ടാകയാൽ
മുററുമനാൎയ്യനത്രേഭവാൻനിൎണ്ണയം” 321
സചിവകുലപതിയുമതിനവനൊടിതുചൊല്ലിനാൻ
“സത്യമേ ഞാൻചതിച്ചീടുമെന്നുപതേ! 322
അരികളുടെകസ്രുതികളെവിശ്വസിച്ചുഭവാ-
നത്രേവിവേകമില്ലാതെചമഞ്ഞതും 323

ഗിരിശപതിതനയ!വിധിവിലസിതമിതൊക്കവെ
കൌടില്യദോഷംപറയേണമോവൃഥാ?" 324
അതികുപിതനഥമലയകേതുവുമന്നേര-
മത്യന്തരൂക്ഷനായിങ്ങിനെചൊല്ലിനാൻ 325
"അലമലമിതറികവിധിവിലസിതമിതൊക്കവേ
ആക്കറിയാംനിൻെറഗൂഢനയരീതികൾ 326
കൊടിയവിഷതരുണിയെയുമാശുനിർമ്മിപ്പിച്ചു
കാന്തിയേറുംമമതാതനെരാത്രിയിൽ 327
കുടിലതരഹൃദയശഠകൊല്ലിച്ചതില്ലയോ
ക്രൂരൊത്തിരിക്കുന്നകാലത്തുധർമ്മതേ 328
ഇതുപൊഴുതിലരികളൊടുചേർന്നുകൊണ്ടെന്നെയും
ഇച്ഛിച്ചിരിക്കുന്നതില്ലയോകൊല്ലുവാൻ?" 329
കഠിനതരവചനമിതികേട്ടിട്ടുരാക്ഷസൻ
കന്മാകുലൻചിന്തിച്ചുചൊല്ലീടിനാൻ 330
"കഷ്ടമപുനരതിനുസമമൊന്നുമില്ലെന്ന"ഹോ
ക്രുന്നിൽക്കരുവെന്നതുപോൽപുനരിതും 331
ഇതിമനസിവിവശമൊടുചിന്തിച്ചുരാക്ഷസൻ
ഇങ്ങിനെമന്നവൻതന്നോടുരചെയ്താൻ 332
"അറികനൃപതവജനകനെവധിപ്പിച്ചതും
ആഹന്തഞാനല്ലവീരശിഖാമണേ!" 333
"സകലഖലകുലവൃഷഭ!നീയല്ലയോചൊല്ലു
താതനെവഞ്ചിച്ചുകൊന്നതുംധർമ്മതേ!?" 334
"നൃപതികുലതിലക!തവവാക്യേതിർവാക്കില്ല
നിത്യനാമീശ്വരനെല്ലാമറിയുന്നു." 335
"ക്ഷപണനൊടുകുലസചിവ!ചൊന്നാലറിഞ്ഞീടാം
ക്ഷുദ്രനാംനിന്റെമിത്രമല്ലയവൻ?" 336
അതുഝടിതിചെവിയിണയിലേററമാത്രമന്ന-
മന്തമില്ലാതൊരുചിന്തയുംതേടിനാൻ 337
ക്ഷപണകനുമിഹചണകതനയനുടെചാരനോ?
ക്ഷുദ്രൻമഹാപാപിയെന്നെച്ചതിച്ചിതോ? 338

മമഹൃദയമപിരിപുജനംകൊണ്ടുപോയിതോ?
മറെറന്തിതില്പരമയ്യോശിവശിവ! 339
ഗിരിധരണിപതിതനയനാംശിഖരസേനനെ
കോപംമുഴുത്തുവിളിച്ചുചൊല്ലീടിനാൻ 340
"കലസചിവനൊരുമയൊടുസന്തതംവാഴുന്ന
ഘോരരാംചിത്രവർമ്മാദികളെസ്സതം 341
ചതിയൊടതിദുഷ്ടരവർകളെന്നെവധിച്ചിപ്പോൾ
ചന്ദ്രഗുപ്തൻതന്നെക്കാണ്മാനിരിക്കുന്നു 342
അതിനവരിലധികബലനായരിമിത്രമാ-
മാഗ്രനീചിത്രവർമ്മാവിനേയുംപിന്നെ 343
മലയനൃപനധികതരദുഷ്ടനായ്മേവുന്ന
മന്ത്രനാംസിംഹനാദാഖ്യനേയുമഥ 344
കപടമകതളിരിലുടനേറിമേവീടുന്ന
കാശ്മീരനാംപുഷ്കരാക്ഷനേയുമിപ്പോൾ 345
ധരണിതലമഴകിനൊടുകഴിച്ചതിൽമുട്ടക-
ധാത്രിയെക്കാമിച്ചതുകൊണ്ടുസാമ്പ്രതം; 346
ശാരിലതിബലമുടയസിന്ധുഷേണൻതന്നെ
ശമനനുപാരസീകേശനായ്മേവിടും 347
അതികസ്തുതിപെരുകിയൊരുമേഘാക്ഷനേയുമായ്
ഹസ്തിവരമവർകാംക്ഷിച്ചതുകൊണ്ടു 348
മദസലിലമൊഴുകിനൊരുഹസ്തിയെക്കൊണ്ടുടൻ
മത്തരെക്കൊന്നിച്ചുകൊല്ലിക്കവൈകാതെ" 349
ധരണിപതിയുടെകഠിനശാസനംകൈക്കൊണ്ടു
സേനാപതിയാംശിഖരസേനന്താനും 350
അവനിതലമഴകൊടുടനാഴക്കഴിപ്പിച്ചു
ഹാഹന്തചിത്രവർമ്മാദിയാംമൂവരെ 351
ചതിയൊടവനഥഝടിതിചെന്നുപിടിപെട്ടു
ശസ്ത്രംപിടിച്ചുപറിച്ചുകഴികളിൽ 352
അപകതണമവനഥപിടിച്ചുതള്ളിക്ഷണാൽ
"അയ്യോശിവഞങ്ങളൊന്നുംപിഴച്ചില്ലേ" 353

ചലതരവുമതികരുണമവർകൾകരയുംവിധൌ
പ്രാണനോടേതന്നമൂടികളഞ്ഞൂതെ 354
അവടമതിലധികമവർവീറ്റുമുട്ടിത്തന്നെ
ആശു മരിച്ചാർ വിധിവശാലിങ്ങിനെ 355
പുനരിരുവരെയുമൊരുമരത്തോടുബന്ധിച്ചു
പെറ്റുതാകാരനാംഹസ്തിയെക്കൊണ്ടവൻ 356
ഉഗ്രമഥപരിചിനൊടുകുത്തിച്ചുകൊല്ലിച്ചു
ഭൂമയിൽചീന്തച്ചേറ്റിയിച്ചുട്ടരവേ 357
അവർകളെയുമഥശിഖരസേനകനിങ്ങിനെ-
യാശുവധിച്ചതുമന്നാനെക്കേൾപ്പിച്ചാൻ 358
അതുപൊഴുതിലഥമലയകേതുവുംക്രുദ്ധനാ-
യക്ഷിമണിയുമുരുട്ടിപ്പറഞ്ഞിതു 359
"അറികതവകസ്മൃതികളില്ലമ്മേ!രാരന്ദവ-
മാഹന്തരാക്ഷസ!രാക്ഷസൻതന്നൊനീ. 360
ഇവനെയിഹകടകമതിൽനിന്നുപുറത്തുട-
നിക്കണ്ടലങ്കാരവുംപറിച്ചഞ്ജസാ 361
കളകചണകജനമിവനാമൈത്ര്യനാംക്രൂടി
കാട്ടുന്നാരുന്നയംകാണാമതേവണ്ട" 362
നൃപതിയുടെവചനമിതികേട്ടുദീർഘാക്ഷനാം
നീണ്ടുനിവന്നശിഖരസേനന്താനും 363
രഭസമൊടുത്ധടിതിപിടിപ്പെട്ടമാരത്യന്തന്നെ
രൂക്ഷതയോടലങ്കാരംപറിച്ചുടൻ 364
കടകളവിചണമുടയരാക്ഷസാമാത്യനെ
കഴുത്തിടിച്ചുപുറത്തുതള്ളീടിനാർ 365
വിവശതയോടഥസഖലരാക്ഷസാമാത്യനും
വേവുംമനമോടൊരുകരവാളുമായ് 366
ഗമനമൊരുദിശിമനസിനിശ്ചയംകൂടാതെ
ക്ലേശിച്ചുപോകുന്നനേരംനിരൂപിച്ചാൻ 367
"അമിതകരബലമുടയചിത്രവർമ്മാദിക-
ളയ്യോ!നിഹതരായ്ത്തന്നശിവശിവ!! 368

അഖിലസുഹൃദരുകുലകൾചെയ്യിച്ചതിന്നതൊ-
ന്നയ്യോമരിക്കാതിരിക്കുന്നിതീശ്വരാ! 369
കിമപിമയികരുണനഹിദൈവത്തിനമിപ്പോൾ
കഷ്ടമിനിയെന്തുവേണ്ടതുഞാനഹോ! 370
അടവിതലമഴകിനൊടുപുക്കുതപിക്കയോ?
അന്തരാവൈരമിതിനാൽശമിക്കുമോ? 371
മമധരണിപതികളുടെസഹഗമനമോനല്ലൂ?
മുററുമരികലംജീവിച്ചിരിക്കുമ്പോൾ 372
യുവതിജനചരിതമിദമില്ലൊരുസംശയം
യുദ്ധംകനിവോടുചെയ്തുമരിക്കയോ? 373
അതിനുമമവിഷമമൊരുചന്ദനദാസനെ
അന്തരാപാത്താൽമരിച്ചീടരുതെല്ലൊ” 374
അഴൽപെരുകിവിവിധമിതിചിന്തിച്ചുരാക്ഷസ-
നാകുലചിത്തനായാകാന്തദേശാന്തരേ 375
ചാണകസുതചരനൊരുവനന്നുരുകാൎയ്യന്ന-
മാത്രമറിയാതമാത്യന്റെപിന്നാലെ 376
സചിവവരഗമനമെവിടേക്കെന്നറിവാനായ്
താല്പൎയ്യമൂൾക്കൊണ്ടുപോയാനവൻതാനും 377
അഥവിപുലബലമുടയപൎവ്വതപുത്രന-
മാൎത്തുവിളിച്ചുനാലംഗപ്പടയോടും 378
കുസുമപുരമഴകിനൊടുചെന്നുവളഞ്ഞിതു
കൌടില്യഭൂസുരൻതാനതുകണ്ടപ്പോൾ 379
അരികൾപുരിവളയുമതിൽമുന്നംപടക്കൂട്ടി
അന്തരാപാൎത്തുമന്ത്രിതമൂലംകൊണ്ടവൻ 380
കരിതുരഗരഥനികരവിവിധകാലാളുമായ്
കാററിനെക്കാൾവേഗമെത്തിയെതിൎത്തുടൻ 381
ശരനികരകൾപലവഴിപൊഴിഞ്ഞന്നതൊക്കവെ
ചാതുൎയ്യമോടുടൻവെട്ടിത്തുടൎന്നപ്പോൾ 382
ഗജതുരഗരഥനികരപത്തിപ്രവരന്മാർ
കാലപുരിപുക്കിതെണ്ണമില്ലാതോളം 383

ഘോരവരതയൊടുപടകളിളകിമണ്ടിത്തദാ
പര്വതപുത്രന്മാരോടിഭയത്തിനാൽ 384
ബലമുടയമലയപതിമിത്രവാന്മതിയാം
വമ്പുള്ളരികളരികെയില്ലായ്കയാൽ 385
അരികിലൊരുചതികരുതിമരുവുമരിവീരരാ–
മത്യുന്നതരായഭദ്രഭടാദികൾ 386
രണശിരസിശിഖരസുതസേനാദികളെയും
രാജസമീപെവധിച്ചുമറ്റുള്ളുടൻ 387
കടുമയൊടുനൃപതിയെയുമെത്തിപ്പിടിപെട്ടു
കാലുംകരവുംപിടിച്ചുവരിഞ്ഞവർ 388
ജയപടഹമധികതരഘോഷമായടിച്ചുടൻ
ശേഷിച്ചശത്രുസൈന്യത്തെയുംപാടാക്കി 389
ചണകസുതന്റെവചനഗൌരവംകൊണ്ടവർ
ചാതുൎയ്യമോടുനിലവിളിച്ചാൎത്തുടൻ 390
കുസുമപുരമഴകിനൊടുപുക്കവർമൌൎയ്യന്റെ
കാക്കൽവെച്ചീടിനാർപൎവ്വതപുത്രനെ 391
ചണകസുതനൊടുതദനുമൌൎയ്യനുംചൊല്ലിനാൻ
"ശത്രുവാമേഷവുമീമ്ലേച്ഛതനയനെ 392
വിരവൊടിനിയൊരുവിപുലകാരാഗൃഹംതന്നിൽ
നിക്ഷേപണംചെയ്തുസൂക്ഷിക്കയുംവേണം" 393
അവനിസുരവരനതുകേട്ടുടൻമ്ലേച്ഛനെ
യാത്രകാരാഗൃഹംതന്നിലാക്കീടിനാൻ 394
വിപുലബലമഹിതനയനിപുണതകലർന്നൊരു
ഭദ്രഭടാദിപ്രധാനജനങ്ങൾക്കും 395
ചിരമതിവിരുതുടയസിദ്ധാർത്ഥകനായ
ജീവസിദ്ധ്യാഖ്യൻക്ഷപണകനുംതദാ 396
മനസിമതിവരുമളവുചന്ദ്രഗുപ്തൻനൃപൻ
മാനിച്ചുപട്ടുകളാഭരണങ്ങളും 397
കനകമണിഗണമതികൂടാതെനൽകിനാൻ
മററുള്ള ചാരജനത്തിനുംനല്കിനാൻ 398

ന്നധികമുദമകതളിരിൽവച്ചവരൊക്കവെ-
ന്മാൎത്തുചാണക്യനെയുംനൃപൻതന്നെയും 399

പ്രണയഭരഹൃദയമൊടുവന്ദിച്ചുമോദേന
വാഴ്ത്തിസ്തുതിച്ചുസന്തോഷിച്ചുപോയിതേ 400

അഥചാണകജനുമഖിലനാഥനാംമൌൎയ്യനു-
മാശുവിജയംലഭിച്ചാരനന്തരം 401

കുസുമപുരമതിൽനിയതമുന്ദുയകൻതന്നെ
കണ്ടുകൊണ്ടാംവാൻപാൎത്തിരുന്നാരത്രകാലം 402

കിളിമകളുമിനിയതത്തുചൊൽവാനിനിക്കിന്നു
കേട്ടതീൎന്നാലിനിനാളെയുമചൊല്ലുവൻ 403

അമൃതരസമധുരമൊഴിതാനമേവംപറ-
ഞ്ഞാമോദമുൾക്കൊണ്ടിരുന്നാളത്രകാലം 404

ഇതി മുദ്രാരാക്ഷസ ഭാഷായാം ഏഴാംപാദം

സമാപ്തം.

## എട്ടാംപാദം

[ത്തിനാൽ

ബാലെപൈങ്കിളിപ്പെണ്ണെതൻമൊഴിയാളെപാ
കാലത്തെക്കളയാതെചൊല്ലെടോശേഷംകഥാ 1

പാലൊടുപഴംപഞ്ചസാരയുംതേനുംനല്ല
നീലമാംകരിമ്പിന്റെചാറതുംതന്നിടുവൻ 2

പൈദാഹംകളഞ്ഞുള്ളംതെളിഞ്ഞുമനോരമേ
പൈതലേകഥാശേഷംകഥയകഥയനീ 3

തത്തയുമതുകേട്ടുചിത്തമോദവുംകല-
ൎന്നുത്തമമായകഥാശേഷവുംചൊന്നാളല്ലൊ:— 4

മ്ലേച്ഛനാലുപേക്ഷിതനായൊരുമന്ത്രിവരൻ
വാച്ചോരുപരിതാപാൽഖിന്നനായ്ശോകന്നേരം 5

ചാണക്യപ്രണിധിയാമുന്ദുരകാൎയ്യജ്ഞൻതാനും
കാണാതെനടന്നിതുപിന്നാലെമറഞ്ഞുതാൻ 6

ചെന്നുടൻജീർണ്ണോദ്യാനംപുക്കുടനമാത്യനും
ഖിന്നനായ്‌മൂടിപ്പുതച്ചിരുന്നുനിരൂപിച്ചാൻ 7

എത്രയുംകഷ്ടമോർത്താൽമ്ലേച്ഛനന്ദനൻതന്റെ
ചിത്തത്തിൽവിവേകമില്ലായ്കയെന്നതുമിപ്പോൾ 8

സ്വാമിക്കുനാശംഭവിച്ചീടിനേനനന്തരം
ഭൂമിയിൽപരാഭവംവീണ്ടുകൊള്ളുവാനഹം 9

പർവ്വതേശ്വരൻതന്നെസ്സേവിച്ചുയത്നംചെയ്തേ–
നീശനവൻതാനുംമരിച്ചാൻവിധിവശാൽ 10

തൽപുത്രൻതന്നെസ്സേവിച്ചീടിനേൻപുനരഹോ
നിഷ്ഫലമായ്‌വന്നിതുതത്സേവാഫലമിപ്പോൾ 11

ഞാനൊരുപുരുഷൻതാൻകരുതിരിക്കവേതന്നെ
മാനവവീരന്മാരെക്കൊല്ലിച്ചമൌര്യൻതന്നെ 12

മെന്നുഞാൻകാണുമെന്നുപർവ്വതാത്മജനുള്ളിൽ
തോന്നിയതൊന്നുകണ്ടാൽദൈവത്തിൻബലമത്രെ 13

ദൈവത്താലുപഹതനായവനൊരിക്കലും
കൈവന്നീടുമോശ്രേയംഹാഹന്ത!നിരൂപിച്ചാൽ 14

മാനുഷർക്കുള്ളഗുണദോഷങ്ങളെല്ലാനാളും
കാണുന്നിതോരോകാലമോരോരോതരമല്ലോ 15

നന്ദഭൂപതിരാജ്യംവാണുകൊണ്ടിരിക്കുമ്പോൾ
മന്നവൻതന്റെമന്ത്രിസത്തമനായീടിനേൻ 16

ഞാൻപ്രേമവ്യഗ്രഹത്തിങ്കൽഭൂപന്മാർകാര്യവശാൽ
കാണ്മാനായ്‌വന്നുകെട്ടിക്കിടക്കുന്നവരോടും 17

കൂടിഞാനൊരുമിച്ചുരാജധാനിക്കുപോംപോൾ
വീടതിലിരുന്നുള്ളപൌരന്മാരെല്ലാവരും 18

രാക്ഷസാമാത്യനിതാപോകുന്നുവെന്നുചൂണ്ടി
പ്രേക്ഷകന്മാർകാട്ടിക്കൊടുക്കുമെല്ലോപുരാ 19

രാജാവിനോളമുള്ളപദവിയോടുംകൂടി
രാജാജ്ഞാകരനായിവാണുകൊണ്ടിരുന്നഞാൻ 20

അദ്ദ്യോകാൻവിധിബലംകൊള്ളനേപ്പോലെയിപ്പോൾ
പാർശ്വജീർണ്ണോദ്യാനംപുക്കൊളിച്ചിരിക്കുന്നു 21

ഇക്കാലംനിനക്കിതെന്നീശ്വരൻനിയോഗിച്ചാ-
ലക്കാലമതുമനുഭവിക്കെന്നാതേവരൂ 22
ചന്ദനദാസൻതന്റെവൃത്താന്തമറിവാനായ്
മന്ദനാമിനിക്കുള്ളിലാഗ്രഹമിനിയുള്ളൂ 23
ആരാനുംപറഞ്ഞതുകേൾക്കനീലയെന്നുള്ളി-
ലോരോരൊന്തരമിത്ഥംചിന്തിച്ചുമന്ത്രിശ്രേഷ്ഠൻ 24
ചിത്തത്തിൽനിറഞ്ഞൊരുതാപത്താൽവിഷണ്ണനാ-
യുത്തമൻജീർണ്ണോദ്യാനംതന്നിലങ്ങിരിക്കുമ്പോൾ 25
ഉന്ദുരകാഖ്യനായ ചാണക്യൻതന്റെചാരൻ
മന്ത്രിതൻവൃത്താന്തങ്ങളെല്ലാമറിഞ്ഞുടൻ 26
പാടലിപുത്രപുരംപുക്കവൻമൌര്യ്യനോടും
കൌടില്യവിപ്രനോടുമീവണ്ണമറിയിച്ചാൻ 27
"രാക്ഷസൻജീർണ്ണോദ്യാനത്തിങ്കലുണ്ടിരിക്കുന്നു
കാംക്ഷിതമാകുന്നതു ചന്ദനദാസൻതന്റെ 28
വൃത്താന്തമറിവാനെന്നിനിക്കുതോന്നുന്നതു-
മുത്തമവിപ്രകുലസത്തമ! ധരിച്ചാലും" 29
എന്നതുകേട്ടുപറഞ്ഞീടിനാൻ ചാണക്യനും
ഉന്ദുരകാഖ്യനോടുമെല്ലവെചിരിച്ചപ്പോൾ 30
"നീയൊരുകാര്യമുണ്ടുവേണ്ടതെന്നറിഞ്ഞാലും
കായനാശത്തെ ചെയ്വാൻജീർണ്ണോദ്യാനത്തിൽചെന്നു
രാക്ഷസൻകാൺകെത്തന്നെകാണാതെവല്ലിയൊന്നു
വൃക്ഷാഗ്രത്തിന്മേൽകെട്ടിഞാനെചാവതിനായി 32
ഭാവിച്ചീടുകവേണമന്നേരംമന്ത്രിവരൻ
താപത്തോടുനീയെന്തുകാട്ടുന്നതെന്നു ചൊല്ലും 33
അന്നേരംചിലവസ്തുപറയേണമതുമിപ്പോൾ
കർണ്ണത്തിലുപദേശിച്ചീടുവൻവരികനീ" 34
അന്നേരമടുത്തുചെന്നീടിനാനവൻതാനും
കർണ്ണത്തിലുപദേശിച്ചയച്ചാൻ ചാണക്യനും 35
പിന്നെയസ്സിദ്ധാർത്ഥകൻതന്നെയുംചാണക്യൻ
ഉന്നതനായസമൃദ്ധാർത്ഥകനെയുംപിന്നെ 36

തന്നരികത്തുവിളിച്ചിങ്ങിനെചൊല്ലീടിനാൻ
"മന്നവാജ്ഞയെയാദിവാകീൎത്തിവേഷത്തെപ്പൂണ്ടു 37
ചന്ദനദാസൻതന്നെക്കൊണ്ടുപോയ്ക്കൊന്നീടുവിൻ
ഉന്നതനായമന്ത്രിവന്നാത്തുവിരോധിച്ചാൽ 38
കൊല്ലാതെയത്തനേരംനിങ്ങളിലൊരുവൻതാൻ
മെല്ലവേവന്നിങ്ങറിയിക്ക"യെന്നയച്ചതെ 39
കണ്ടറതുറന്നവർചെട്ടിയെപ്പുറത്താക്കി
കണ്ടഭീഷണങ്ങളാംവാക്കുകൾപറഞ്ഞേററം 40
പാശവുമരെക്കബന്ധിച്ചവർകഠിനരായ്
വേഷവുംചപലന്മാരെപ്പോലെധരിച്ചഥ 41
ചന്ദനദാസൻതന്നെക്കൊല്ലുവാനായിക്കൊണ്ടു
മന്ദമെന്നിയേകൊലനിലത്തുകൊണ്ടുപോംപോൾ 42
ശ്രേഷ്ഠിതൻകുഡുംബിനിതാനുംതൻപുത്രൻതാനും
ഇഷ്ടരായുള്ളനിജഭൃത്യരുംദുഃഖത്തോടെ 43
ആകവേമുറവിളിച്ചയ്യോപാപമേക്കൂടെ-
പ്പോകയെന്നുറച്ചവർകൂടവേനടന്നിതു 44
വധ്യമാലയുമണിഞ്ഞുത്തമനാകുംശ്രേഷ്ഠി-
സത്തമൻകൊലനിലംതന്നിൽപുക്കനന്തരം 45
ഉന്ദുരുകൻതാനൊരുപാശവുമെടുത്തഥ
മന്ദമെന്നിയെജീൎണ്ണോദ്യാനത്തിലകംപുക്കു 46
രാക്ഷസാമാത്യൻകാണ്മാൻകരഞ്ഞുകരഞ്ഞൊരു
വൃക്ഷശാഖമേൽകെട്ടിഞാലുവാൻതുടങ്ങുമ്പോൾ 47
മന്ത്രിയുമതുകണ്ടുമണ്ടിവന്നുരചെയ്താൻ
"കിമിദംചിന്തിച്ചതെന്തെന്നുനീപറഞ്ഞാലും" 48
എന്നതുകേട്ടുമാറത്തടിച്ചുകരഞ്ഞവൻ
ധന്യനാമമാത്യനോടിങ്ങിനെചൊല്ലീടിനാൻ 49
"എന്നുഞാൻപറയുന്നതയ്യോപാപമേമമ
ബന്ധുനാശത്തെചിന്തിച്ചിങ്ങിനെചെയ്യുന്നുഞാൻ"50
ഉത്തരംകേട്ടുമന്ത്രിസത്തമനുരചെയ്താൻ
ഉത്തമന്മാരിൽവെച്ചുത്തമനല്ലോഭവാൻ 51

മിത്രനാശത്താൽനിജഗാത്രനാശത്തെചെയ്യോ-
ന്നന്തമന്ത്രൊക്കെപ്പുനരെന്തുതോന്നറികനീ 52
ബന്ധുനാശത്തിന്നെന്തുകാരണമെന്തുവോ-
ന്നതാംക്രൂരാതകരെങ്ങനോട്ടുപറയണം" 53
എന്നതുകേട്ടമന്ത്രിവീരനോടവർതാനും
ഖിന്നനായുരചെയ്യാനെന്തുഞ്ഞുപറയുന്നു! 54
"ബന്ധുവിനോടുപിരിഞ്ഞിരിപ്പാനരക്ഷണം
ഹന്തഞാൻശക്തനല്ലസാംപ്രതംചാകുന്നുഞാൻ 55
എന്നതിൻമൂലമെന്തെചൊല്ലുവാൻനിക്കാതെ-
തെന്തിനെചൊല്ലുന്നുഞാൻകാലത്തെക്കളവാനോ?"56
മന്ത്രിയുമതുകേട്ടപ്പിന്നെയുംനിർബ്ബന്ധിച്ചാ-
"നെന്നതിൻമൂലമെന്തെചൊല്ലിയേമതിയാവൂ" 57
"അവതല്ലെല്ലാമവനിങ്ങനെനിർബ്ബന്ധിച്ചാൽ
ചാവതുമൂലകാര്യത്തിൽചൊല്ലാമെന്നവൻചൊന്നാൻ"
"ചാകതാൻമൂലകാര്യമില്ലെടോ!ഞാനുംകൂടി
ചാകുന്നുകൊള്ളിത്തീയിൽജിഷ്ണുദാസനൊന്നിച്ചു" 59
ഇങ്ങിനെമന്ത്രിശ്രേഷ്ഠൻചൊന്നതുകേട്ടനേരം
തിങ്ങിനതാപത്തോടെചൊല്ലിനാനവൻതാനും. 60
"എങ്കിലൊസപത്നീകനായിജിഷ്ണുദാസനുമിപ്പോഴം
തങ്ങളുള്ളതെല്ലാംവിപ്രർക്കുദാനംചെയ്തു 61
ഖിന്നനായ്നഗരത്തിൽനിന്നുടൻപുറപ്പെട്ടു
അഗ്നിയിൽചാടിമരിപ്പാനായ്തുടങ്ങുന്നു 62
എത്രയുംപ്രിയനല്ലോജിഷ്ണുദാസനുമെന്റെ
മിത്രനാശത്താൽഞാനുംപ്രാണനെക്കളയുന്നു" 63
മന്ത്രിയുമതുകേട്ടുസങ്കടത്തോടെചൊന്നാൻ
"എന്തുനിന്നുടെബന്ധുവാകിയജിഷ്ണുദാസൻ 64
ക്കെന്തൊരുമൂലംമരിപ്പാനഗ്നിയിൽചാടീടുന്നു?
സന്തതംവ്യാധികളാൽദീനനായ്ചമകയോ? 65
ക്ഷുദ്രനാംമന്നവൻതന്റെദണ്ഡനംനിമിത്തമോ?
ഉത്തമജനങ്ങളെകൊന്നുപോകയോസഖേ!? 66

ബന്ധുക്കൾതമ്മിൽതന്നെകൊന്നുപോമത്ഥാശയാ
അന്തണരെയുംകൊന്നുചിത്തത്തെഹരിച്ചീടും 81
കാന്തനെയുറങ്ങുമ്പോൾനാരികൾവധിച്ചീടും
കാന്തന്മാരന്യജകാന്താനിഗ്രഹംചെയ്യുമല്ലോ 82
അത്ഥമാഹാത്മ്യമിതംപരന്റെ കാണുന്നനേരം
ചിത്രമീജിഷ്ണുദാസൻമിത്രമൂലത്താലത്ഥം 83
ദൈവസ്വാപതിക്കുനൽകുന്നെന്നുറച്ചപ്പോൾ
ഇക്കണ്ടജനങ്ങളിലുത്തമൻജിഷ്ണുദാസൻ 84
ഉത്തരമതിനെന്തു ചന്ദ്രഗുപ്തനും ചൊന്ന-
തുത്തമനൊന്നാംബുദ്ധ്യ ചൊല്ലുകമടിയാതെ" 85
അന്നേരമവരെ ചെയ്യുന്നൂതകശ്രേഷ്ഠൻതാനും:--
"മന്നവൻ ചന്ദ്രഗുപ്തൻ ചൊന്നതുധരിച്ചാലും:-- 86
അത്ഥാശകൊണ്ടല്ലഞാൻ ചന്ദനദാസൻതന്നെ
സത്വരംകാരാഗൃഹബന്ധിച്ചുവലച്ചതും 87
രാക്ഷസകുടുംബത്തെതന്നുടെഗൃഹത്തിങ്കൽ
സൂക്ഷിച്ചുവെച്ചുകൊണ്ടുരക്ഷിക്കുന്നിതുമവൻ 88
എത്രയുംവളരെനിർബ്ബന്ധിച്ചുപറഞ്ഞിട്ടു-
മത്രനാളുമേയതുകാട്ടീലാശഠനവൻ 89
മന്ത്രിതൻകളത്രത്തെകാട്ടുകയില്ലെന്നാവൻ
ചിന്തിതമാകുന്നതിൻകാരണാൽ ബന്ധിപ്പിച്ചു 90
കൊല്ലുകയൊഴിഞ്ഞൊരുകാര്യമില്ലിനിതവ
നല്ലതിക്കാര്യമുരിയാടാതെപൊയ്ക്കോൾകെടോ 91
ജിഷ്ണുദാസനോടേവം ചന്ദ്രഗുപ്തനാംനൃപൻ
ഉച്ചരിച്ചുപറഞ്ഞതുകേട്ടതിഖേദത്തോടെ 92
മിത്രത്തെപ്പിരിഞ്ഞുഞാനിരിക്കുന്നീലെന്നോത്തു
സത്വരമഗ്നിപ്രവേശത്തിന്നുതുടങ്ങുന്നു 93
മിത്രനാശത്താൽഞാനുംപ്രാണനെക്കളവാനാ-
യത്രവന്നിതുമന്ത്രിസത്തമ! ധരിച്ചാലും 94
ചൊന്നതുതട്ടുപ്രതിനാളല്ലെന്നിരിക്കിലും
ഇന്നിതുചെയ്തീടാനാളുഞാനറിഞ്ഞാലും 95

മിത്രമെന്നിവണ്ണം രാക്ഷസരം ചമച്ചതി-
നെത്രമാഹാത്മ്യമെന്നു ചൊല്ലാമോ ചിരിഞ്ഞനാം?" 96

ഇന്ദുശകോക്തി കേട്ടരാക്ഷസൻ ചൊന്നാനപ്പോൾ
"ചന്ദനദാസൻതന്നെ കൊന്നിതോ ശിവശിവ" 97

ചൊല്ലിനാനതുകേട്ടമന്ത്രിയോടവനപ്പോൾ
"കൊല്ലുവാനവകാശമില്ലത്രമമാത്യമതേ! 98

കാലത്തിൻവിളംബനമാകുന്നതിപ്പോൾതവ
നീചകാർക്കഴിവയെക്കാട്ടുവാൻനിർബ്ബന്ധിച്ചു 99

ഭീഷണമായിട്ടുള്ള വാക്കുകൾ പറകയും
ദൂഷണങ്ങളെത്തന്നെ പിന്നെയും പറകയും 100

ഈവണ്ണമോരോതരം കൊണ്ടിപ്പോൾ ശ്രേഷ്ഠീന്ദ്രനാം
കേവലം മരണത്തിന്നാകുന്നു വിളംബനം 101

ധന്യനാം ഭവാനുടെ ബന്ധുതാം നിനച്ചവൻ
എന്നുമത്തവകുഡുംബത്തെ നൽകീലനൂനം" 102

ഇത്തരമവൻ പറഞ്ഞീടിനോരനന്തരം
ഉത്തമനായമന്ത്രിസത്തമൻ നിരൂപിച്ചാൻ 103

'ചന്ദനദാസൻതന്നോടൊത്തവരാരുമില്ല
നിർണ്ണയമൊരു പുമാനൂഴിയിൽ പാർത്തുകണ്ടാൽ 104

ബന്ധുസ്നേഹത്താൽ ഭവാനെന്തെല്ലാം ഖേദങ്ങളെ
എന്തൊരു കഷ്ടമനുഭവിച്ചതോർക്കുന്നേരം' 105

എന്തിനിവേവാക്കതെന്നോരാവേശം മനക്കാമ്പിൽ
ചിന്തിച്ചുനില്ക്കുന്നേരം ജ്വലിച്ചു രോഷാഗ്നിയും 106

കണ്ണിണ ചുവന്നിതു ഞെരിഞ്ഞു പുരികങ്ങൾ
മിന്നുന്ന കരവാളുംകൈത്തലേ പിടിച്ചുടൻ 107

ഉച്ചത്തിൽ ഇടിവെട്ടുംപോലെയങ്ങുരചെയ്താൻ
"നിശ്ചയം മരിക്കേണ്ടാ ഞാനുണ്ടെന്നറിഞ്ഞാലും 108

കൃഷ്ണവർത്മാവിൽ പ്രവേശിപ്പതിനൊരുമ്പെട്ട
ജിഷ്ണുദാസനെത്തടുത്തീടുക വൈകാതെ പോയ് 109

ചെന്നു ഞാൻ രിപുക്കളെ വെട്ടിക്കൊന്നുവുടൻ
ചാഞ്ചല്യം കൂടാതെയാക്കീടുവനവർകളെ" 110

സന്തോഷിച്ചവനപ്പോൾമന്ത്രിതൻകാക്കൽവീണു
വന്ദിച്ചെഴുന്നീററുനിന്നുരചെയ്തീടിനാൻ 111
"ആര്യന്റെകൃപയൊഴിഞ്ഞൊന്നുമില്ലിനിക്കഹോ
വീര്യപൂരുഷന്മാരിൽമുമ്പനല്ലയോഭവാൻ 112
ഞാനൊന്നുപറയുന്നുണ്ടിനിമഹാമതേ!
മാനമേറീടുംഭവാൻചൊല്ലമാമകട്ടക്കമ്പോൾ 113
സത്വരംഭവാനന്നയുന്നതിൻമുന്നംതന്നെ
വദ്ധ്യനെഘാതകന്മാർകൊന്നുടനൊടുക്കിപ്പോകം 114
എന്നതുകൊണ്ടുഭവാനായുധംകൂടാതെപോയ്
ചന്ദനദാസൻതന്നെവേർപെടുത്തയച്ചാലും 115
ഞാനിതാജിഷ്ണുദാസനാകുന്നസുഹൃത്തിനെ
മാനമോടഗ്നിപ്രവേശത്തിങ്കന്നൊഴിക്കുന്നേൻ" 116
"പോകനീ"യെന്നുപറഞ്ഞയച്ചാനവനെയു-
മാകുലംകളഞ്ഞമാത്യേന്ദ്രനുമെഴുനീററീ- 117
ട്ടായുധംകൂടാതവൻചെന്നതുപോലെതന്നെ
വായുവേഗേനവധഭൂമിക്കുനടന്നതേ 118
ചന്ദനദാസൻതാനുംഭാര്യയുംപുത്രൻതാനും
കുന്തങ്ങൾകരങ്ങളിലേന്തിയചണ്ഡാലരും 119
ചെന്നുടൻകൊലനിലംപുക്കതുനേരത്തിങ്കൽ
ഉന്നതന്മാരാംഭിവാകീർത്തികൾചൊല്ലീടിനാർ 120
"ശ്രേഷ്ഠികൾകുലശ്രേഷ്ഠ!കേളെടോഭവാനിപ്പോൾ
നിഷ്ഠുരമായകുലഭൂമിയിലകപ്പെട്ട- 121
മന്ത്രിതൻകുഡുംബത്തെനൽകുകമടിയാതെ
ചന്ദ്രഗുപ്തനായുള്ളഭൂപതിതനിക്കിപ്പോൾ, 122
ഇന്നുമക്കാര്യംഭവാൻചെയ്യുന്നില്ലെന്നുവന്നാൽ
വന്നുപോംദേഹത്തിന്നാശമെന്നറിഞ്ഞാലും" 123
ഇത്തരമവരുടെവാക്കുകൾകേട്ടിട്ടവ-
നുത്തരമവർകളോടിങ്ങിനെചൊല്ലീടിനാൻ 124
"മിത്രകാര്യത്താൽമരിക്കുന്നതിനിനിക്കിപ്പോൾ
ചിത്തത്തില്ലുരവശമില്ലെന്നുധരിച്ചാലും" 125

കണ്ണുനീരോടുംകൂടിപ്പിന്നെയുംമണിക്കാരൻ
തന്നരികത്തുനില്പുംഭാൎയ്യയോടുരചെയ്തു 126
"വല്ലഭേ!പൊയ്ക്കൊൾകനീബാലകനോടുംകൂടി
വല്ലതുംവിചാരിച്ചുഖേദിച്ചീടരുതല്ലൊ 127
ബാലനെപ്പരിപാലിച്ചീടുകഭവതിനീ
കാലദോഷത്താൽവന്നതൊഴിച്ചുകൂടാനാഥെ!" 128
ഭൎത്താവിൻവചനങ്ങളിങ്ങിനേകേട്ടിട്ടവൾ
ചിത്തതാപേനകരഞ്ഞീവണ്ണമുരചെയ്താൾ 129
"എന്നുടെഭൎത്താവെ!ഞാൻനിന്നോടുപിരിഞ്ഞൊരു
മന്നിടത്തിങ്കലിരിക്കുന്നതെങ്ങിനെനാഥ? 130
നിന്നോടുകൂടെപ്പരലോകത്തുപോന്നുഞാനും
ധന്യനാംനിന്നെസ്സേവിച്ചീടുകെന്നതേയുള്ളു." 131
"ബാലേ!നീകൂടെമരിച്ചീടുകെന്നാകില്പിന്നെ
ബാലനാമിവന്നെന്തുശരണംജീവനാഥെ! 132
വാണിഭംചെയ്തുകാലംകഴിച്ചുകൊൾവാനേതും
വാണിഭത്തിങ്കൽപരിചയിച്ചീലല്ലൊബാലൻ" 133
"അയ്യോമൽപ്രാണനാഥ!ബാലനേക്കാത്തീടുവാൻ
പൊയ്യല്ലകലദൈവമുണ്ടെന്നുധരിച്ചാലും 134
ആശ്രയമില്ലാതവൎക്കീശ്വരൻതന്നെപുന-
രാശ്രയമാകുന്നതുമെന്നല്ലൊപറയുന്നു" 135
അന്നേരംപുത്രൻതാനുംതാതനെവന്ദിച്ചഥ
കണ്ണുനീരോടേകരഞ്ഞിങ്ങിനെചൊല്ലീടിനാൻ:—136
"താതനെപ്പിരിഞ്ഞൊരുനാഴികനേരംപോലും
ചേതസിപാൎത്താലറിയുന്നതില്ലയ്യോഞാനും 137
പിന്നെഞാനെവിടേക്കുപോകുന്നുമഹാമതേ!
മുന്നെഞാനറിയുന്നദേശവുമില്ലപാൎത്താൽ 138
ആരിനിപ്പരിപാലിച്ചിങ്ങിനെലാളിപ്പാനു-
മാരിനിത്തരിവളമോതിരാതരുവാനും" 139
ഇങ്ങിനെപറഞ്ഞവൻകണ്ണുനീർതൂകിത്തൂകി
തിങ്ങിനദുഃഖംപൊറാഞ്ഞുച്ചത്തിൽകരകയും 140

താപ്പമോടവനോടുകണ്ണുനീർവാർത്തു ചൊന്നാ-
“നിച്ചതി മെയ്യു ചാണകാത്മജനില്ലാത്തൊരു 141
മിക്കതിൽ ചെന്നുവസിച്ചീടുക വത്സ! നീ യു-
മിക്കറിലന്മാർനിന്നെ കൊല്ലുമല്ലായ്കിൽത്തന്നെ” 142
ചണ്ഡപാണിയെപ്പോലെ കന്ത്യാമന്തിത്തളാ
ചണ്ഡാലന്മാരമിതം പറഞ്ഞും നിന്നു ചൊന്നാർ 143
“നാട്ടിയ കഴുവിന്മേലേറുവാൻ നിന്നെ ഞങ്ങൾ-
കൊട്ടുമെവൈകിച്ചുകൂടാമെയന്നധരിച്ചാലും 144
ഉഴറിയിരിന്നാലും മാറത്തു കന്തം കുത്തി-
പ്പായിച്ചീടുവാൻ ഞങ്ങളിന്നോർ ഗികഴുവിന്മേൽ”
“അരുമ്പാ യെന്നതുരനേരം പുത്രനാമൊയ്യ്ത്താനും
മെയ്യുഴകളെ കാന്ത! താത! എന്നാചരിയും” 146
ചന്ദനദാസൻതാനും ചഞ്ചലം കൈവിട്ടപ്പോൾ
നന്ദനനോടും നിജഭാമിനിയോടും ചൊന്നാൻ 147
“എന്തിനു കരഞ്ഞീടുന്നേടത്തു കാന്തേ! നീയും
എന്തിനീ വത്സ! കരഞ്ഞീടുകരവണയല്ലോ 148
ആപത്തുവരുന്നേരമിശ്വരൻതുണയുണ്ടാം
താപത്തെക്കെടുപ്പാനെന്നമ്മതുകേട്ടിട്ടില്ലേ? 149
ബന്ധുക്കൾനിമിത്തമായുന്നതിന്നിളയ്ക്കുമോ?
ചിന്തിച്ചാൽമമദോഷംകൊണ്ടുവന്നതുമല്ല 150
എന്നതുകൊണ്ടുകരഞ്ഞീടുവാനവകാശം
കന്നൽനേർമിഴിയാളെ! പാർത്തുകണ്ടാലില്ലല്ലോ” 151
അന്നേരംപിടിപെട്ടാർ ചന്ദനദാസന്തന്നെ.
കണ്ണിണ ചുവത്തിയ ചണ്ഡാലരിരുവരും 152
ചന്ദനദാസൻതാനും ചൊല്ലിനാനന്നേരം
“നന്ദനൻതന്നെപ്പുനരാശ്വസിപ്പിച്ചീടുവാൻ 153
കിഞ്ചനകാലംതരികെ”ന്നതുകേട്ടനേരം
നെഞ്ചകംകലങ്ങിത്തവൻകൈവിട്ടാനവനെയും 154
പുത്രനെപ്പുണർന്നിതുഗാഢമായവൻപിന്നെ
“മിത്രത്തെയുപേക്ഷിച്ചീടായ്ക”യെന്നു ചൊല്ലീടിനാൻ

"ബാല! നീ ചിരകാലം ജീവിക്കെ"ന്നാശീർവാദം
ലോലലോലവേ വീഴും കണ്ണുനീരോടെ ചൊല്ലീടിനാൻ 156
തക്കത്തിൽ പിടിക്കെന്നു ചൊല്ലിയ ശ്വപചന്മാർ
ചിക്കെന്നു പിടിപെട്ടാർ ശ്രേഷ്ഠിയെ അത്തുനേരം 157
തൽപുത്രകളത്രങ്ങളുച്ചത്തിലത്തുനേരം
"മല്ലതേ! താത"യെന്നു വാവിട്ടു കരകയും 158
"ആര്യ! ഞങ്ങളെ പരിപാലിപ്പാ"നെന്നു പറകയും
പാരാതെ "ഞാനാണെ"ന്നു രാക്ഷസാമാത്യൻ താനും
ഉച്ചത്തിൽ വിളിച്ചുടൻ പറഞ്ഞു വരുന്നതും
ആശ്ചര്യപ്പെട്ടു കണ്ടീടിനാനവർകളും 160
ക്രുദ്ധനായുള്ളിലുൾപ്പുക്കടന്നമാത്യനും
സത്വരം ചണ്ഡാലരോടിങ്ങിനെ ചൊല്ലീടിനാൻ:—
"ചന്ദനദാസൻ തന്നെ കൊല്ലുകവേണ്ട നിങ്ങൾ
മന്ദനാമെന്നെത്തന്നെ കൊല്ലുകയിനി വേണ്ടു 162
സ്വാമിനാശത്തിങ്കൽ ഞാനന്ധനായ് മരിയാതെ
ഭൂമിയിലിരുന്നു ഹാ ബന്ധുനാശവും കണ്ടു 163
ശത്രുക്കൾക്കു ചെയ്യും പരാഭവങ്ങൾക്കെല്ലാമൊരു
പാത്രമായ്ത്തീരിടിയാതെ നാണമില്ലാതൊരെന്റെ 164
കണ്ഠത്തിൽ വധമാല ബന്ധിച്ചു മടിയാതെ
ചണ്ഡാലന്മാരേ! നിങ്ങൾ കൊല്ലുവിൻ വൈകീടാതെ"
ചന്ദനദാസൻ താനും ഖിന്നനായത്തുനേരം
മന്ദമായ് മന്ത്രികുലവീരനോടുര ചെയ്താൻ 166
"എന്തിന്നു തുടങ്ങുന്നു ചിന്തയെ ചെയ്യാതെ ഭവാൻ?
ബന്ധുകാര്യത്തിൻ ഫലം നിഷ്ഫലമാക്കീടാതെ 167
മിത്രത്തെ ചൊല്ലി മരിച്ചീടുകിലിതിനിപ്പോൾ
ചിത്രമാം വിഷ്ണുപദം പ്രാപിക്കാമല്ലോ സഖേ!" 168
കണ്ണുനീർ വാർത്തു പറഞ്ഞീടിനാനമാത്യനും
"നന്നു നന്നിടാതവ ബന്ധുവല്ലഭനായ ഞാനും 169
നീ ചെയ്യും ബന്ധുത്വത്തിന്നുദ്ദേശത്തെ ചെയ്യാൻ
നീചമാനസനായോ ഇനി ഞാനാകായെന്നുണ്ടോ?" 170

എന്നതുകേട്ടു ചണ്ഡാലന്മാരിലേകൻ ശീഘ്രം
ചെന്നുമന്നവനോടും ചാണക്യനോടും ചൊന്നാൻ 171
"ചന്ദനദാസൻ തന്നെ കൊല്ലുവാൻ തുടങ്ങുമ്പോൾ
മന്ത്രി രാക്ഷസൻ വന്നു ഞങ്ങളെ വിരോധിച്ചു" 172
ഇങ്ങിനെ കേട്ടു ചന്ദ്രഗുപ്തനും ചാണക്യനും
തിങ്ങിന മോദം പൂണ്ടു വേഗേന പുറപ്പെട്ടാർ 173
ചെന്നുടൻ കലനിലം പുക്കമാത്യന്റെ പാദം
വന്ദിച്ചു നിന്നാർ ചണകാത്മജമൌര്യന്മാരും 174
മന്ത്രിയോടത്തുനേരം ചാണക്യമഹീസുരൻ
മന്ദഹാസവും ചെയ്തു മന്ദമായുരചെയ്താൻ 175
"ചന്ദ്രഗുപ്തനും ഞാനും വന്ദിച്ചു നിൽക്കുന്നേരം
എന്തഹോ ഭവാനേതും മിണ്ടാത്തതെന്തുരചെയ്ക" 176
പിന്നെയും വിഷ്ണുഗുപ്തമൌര്യന്മാർ ചെന്നു കാക്കൽ
വീണുടൻ നമസ്കരിച്ചീടുവാൻ തുടങ്ങുമ്പോൾ 177
കമ്പിതഭാവം പൂണ്ടു ചൊല്ലിനാനമാത്യനും
"ചണ്ഡാലസ്പർശം കൊണ്ടു ദൂഷിതനഹമിപ്പോൾ 178
എന്നതുകൊണ്ടു തൊട്ടുപോകരുതെന്നെ നിങ്ങൾ"
എന്നുരചെയ്തു വാങ്ങിനിന്നിതു മന്ത്രീന്ദ്രനും 179
കൌടില്യനതുകേട്ടു മന്ദഹാസവും പൂണ്ടു
കേട്ടതീതേവം മന്ത്രിരാക്ഷസനോടു ചൊന്നാൻ 180
"ചണ്ഡാലന്മാരല്ലിവർ ചണ്ഡാലാകൃതിയത്രെ
കണ്ടറിവതിന്നവകാശമുണ്ടിവർകളെ 181
പണ്ടിവർ തവ ഭൃത്യന്മാരെന്നു ധരിച്ചാലും
ദണ്ഡാധികാരിയാകും സിദ്ധാർത്ഥനിവനല്ലോ 182
വ്യാജേന ശകടനെക്കൊണ്ടൊരു ലേഖം പണ്ടു
രാജപൂരുഷനെഴുതിച്ചതുമിവനല്ലോ 183
അന്യനെയറിഞ്ഞതില്ലേ ഭവാൻ മഹാമതേ!
ധന്യനാകുന്ന സമിദ്ധാർത്ഥകനറിഞ്ഞാലും 184
വ്യാജങ്ങൾ ഭവാനോടു സന്ധിചെയ്തതിന്നത്രെ
ആചരിച്ചിതു ഞങ്ങൾ സാമ്പ്രതം മഹാമതേ! 185

കിഞ്ചനപോലുംഭവാനോടൊരുവിദ്വേഷത്താൽ
അഞ്ചിതമതേതൊന്നുംചെയ്തതല്ലറിഞ്ഞാലും 186
ലേഖയുംഭദ്രഭടാദികളുംസിദ്ധാർത്ഥനും
ഭദ്രമായ് ഭവാൻകൊണ്ടഭൂഷണത്രയമതും 187
മിത്രമായരികത്തുവന്നൊരുക്ഷപണനും
ഇന്നുമജ്ജീർണ്ണോദ്യാനേവന്നൊരുപുരുഷനും 188
ചന്ദനദാസൻതന്നെബന്ധിപ്പിച്ചതുമെല്ലാം
ചന്ദ്രഗുപ്തനോടിണക്കീടുവാൻഭവാനെഞാൻ 189
ചെയ്തകർമ്മങ്ങളെന്നുകേവലമറിഞ്ഞാലും
എന്നതുഭവാനുള്ളിൽക്ഷമിച്ചുകൊള്ളേണമേ 190
ചന്ദനദാസൻതന്റെജീവിതംവേണമെങ്കിൽ
ചന്ദ്രഗുപ്തന്റെമന്ത്രിയാകയുംവേണമല്ലോ 191
ഞാനധികാരസ്ഥാനമെടുത്തശസ്ത്രംഭവാൻ
മാനമുൾക്കൊണ്ടുധരിച്ചീടുകനയാംബുധേ!” 192
രാക്ഷസനതുകേട്ടുവിപ്രനോടുരചെയ്താൻ
“സാക്ഷാൽഞാനതിന്നധികാരിയല്ലറിഞ്ഞാലും 193
യോഗ്യനായുള്ളഭവാനെടുത്തശസ്ത്രമിപ്പോൾ
യോഗ്യഹീനന്മാർക്കെടുത്തീടുകയരുതല്ലോ 194
അത്രയുംവേണ്ടീലിനിമോഹമില്ലിതിന്നേതും
മിത്രത്തെവധത്തിങ്കൽനിന്നുരക്ഷിച്ചീടേണം” 195
വിഷ്ണുഗുപ്തനതുകേട്ടുരചെയ്തീടിനാൻ
ഉണ്ണിച്ചുമന്ത്രികലാശ്രദ്ധമനോ“ടെന്നാലിപ്പോൾ 196
ചന്ദ്രഗുപ്തന്റെമന്ത്രിയാകയില്ലെന്നുണ്ടെങ്കിൽ
ചന്ദനദാസൻതന്നെകൊല്ലുകേയുള്ളൂനൂനം” 197
മന്ത്രിയുമതുകേട്ടുവിപ്രനോടുരചെയ്താൻ
“ബന്ധുസ്നേഹത്തെക്കാളില്ലപ്പുറമിനിയേതും 198
കാര്യത്തെസാധിപ്പിച്ചീടുന്നതുബന്ധുസ്നേഹം
വീര്യത്തിന്നിതാനമസ്കാരമെന്നതേവേണ്ടൂ” 199
എന്നുരചെയ്തുശസ്ത്രംവാങ്ങിനാനമാത്യനും
അന്നേരംവിഷ്ണുഗുപ്തനേററവുംമോദത്തോടെ 200

മൌൎയ്യനോടേവം ചൊല്ലാൻ "രാക്ഷസനിപ്പോൾതവ
കാൎയ്യസാധകനായിതെന്നറിഞ്ഞാലും" 201

എന്നതുകേട്ടു ബുദ്ധിവിലാസങ്ങളും പിന്നെയവ
മന്നവവിചിത്രമാംഭാഗ്യത്തിൻവിലാസവും 202

രാക്ഷസാമാത്യൻതന്റെനീതിയുമിവ മൂന്നും
ഇക്ഷിതിതലത്തിങ്കലൊന്നായിക്കളിക്കുമ്പോൾ 203

ദേവകൾപോലുമെതിരില്ലെന്നുവരുമിപ്പോൾ
കേവലംനൃപനായിവാഴ്കനീമഹാമതേ!" 204

മൌൎയ്യനതുകേട്ടുമോദംപൂണ്ടേവം ചൊല്ലാൻ
"ആൎയ്യന്മാരുടെബലംകേവലംമമബലം" 205

സന്തോഷിച്ചിതെല്ലാവരുംപിന്നെപ്പോയ്പുരപ്പുക്ക
സന്തതംസമ്മാനിച്ചുമന്ത്രിയെനൃപന്താനും 206

മൌൎയ്യനതുകാലംകൌടില്യൻപറകയാൽ
ആൎയ്യനാമമാത്യനോടിങ്ങിനെ ചൊല്ലീടിനാൻ 207

"പൎവ്വതപുത്രൻതന്നോടുബന്ധിച്ചുകിടക്കുന്ന
സൎവ്വദാതവമതന്തന്നെതക്കവണ്ണമാം" 208

ഉത്തമനായമന്ത്രിസത്തമനതുകേട്ടി-
ട്ടുത്തരംനൃപതിയോടിങ്ങിനെ ചൊല്ലീടിനാൻ 209

"പൎവ്വതപുത്രനായമലയകേതുവിനെ
സൎവ്വദാരക്ഷിച്ചുകൊള്ളീടുകവേണമല്ലോ 210

ആശ്രയമവനായിക്കഴിഞ്ഞുമുന്നമെന്നാ-
ലാശ്രയഭൂതൻതന്നെസമ്മാനിച്ചയക്ഷണം" 211

മൌൎയ്യനതുകേട്ടിട്ടാൎയ്യന്റെമുഖംനോക്കി-
"കാൎയ്യമാകുന്നതെ"ന്നുപറഞ്ഞു ചാണക്യനും 212

ബന്ധവുമഴിച്ചുവിട്ടന്നേരംപൎവ്വതക-
നന്ദനൻതനിക്കുള്ളപടയുംഭണ്ഡാരവും 213

പ്രാണനുംനഗരവുംമൊക്കവേകൊടുത്തഥ
മാനവവീരന്മാനിച്ചയച്ചാനതുകാലം 214

ആൎയ്യന്മാരുടെമനംതെളിഞ്ഞുപുനരഥ
മൌൎയ്യനാംമഹീപതിചന്ദനദാസൻതന്നെ 215

തന്നരികത്തുവിളിച്ചാദരപൂർവ്വംപിന്നെ
മന്നവൻസർവ്വാംഗംഭൈത്രപ്യംകൊടുത്തുടൻ 216

മുന്നംതാനടക്കിയഭണ്ഡാരങ്ങളുമെല്ലാം [ൽ
എണ്ണമോരോന്നേകൊടുത്തീടിനാൻസന്തോഷത്താ

ബന്ധിച്ചജനങ്ങളെയൊക്കവെയഴിച്ചുവി-
ട്ടന്തമ്മാരേനേപാർപ്പിച്ചീടിനാനവരെയും 218

ചന്ദ്രഗുപ്തന്റെഗുണവൈഭവങ്ങളെക്കൊണ്ടു
സന്തതംമന്ത്രികളിൽസ്നേഹവുംവളർന്നിതേ 219

ചാണക്യൻതാൻചെയ്തോരുഘോരമാംപ്രതിജ്ഞയെ
മാനത്താൽസന്ധിച്ചുകെട്ടീടിനാൻകുഡുംബയും 220

എത്രയുംനിരാശനെന്നാകിലുംചാണക്യനു
വിത്തവുമനവധിനൽകിനാൻചന്ദ്രഗുപ്തൻ 221

"ഭൂമിനായകകുലമൌലിനായകക്കല്ലേ!
ഭൂമിയെപാലിച്ചുനീജീവിക്കചിരകാലം" 222

ആശിയുംപലതരമിങ്ങിനെചൊല്ലിച്ചൊല്ലി
ദേശികനായവിഷ്ണുഗുപ്തനാംദ്വിജശ്രേഷ്ഠൻ 223

യാത്രയുംപറഞ്ഞുപോന്നാശ്രമംപുക്കുപിന്നെ
നിത്യവുംതപസ്സുകൾചെയ്തുകൊണ്ടിരുന്നിതേ 224

പിന്നെയുംവന്നചന്ദ്രഗുപ്തനെക്കണ്ടുനിജ-
മന്ദിരംപുക്കുമരുവീടിനാൻദ്വിജശ്രേഷ്ഠൻ 225

ഭാഗ്യവനായിടുന്നചന്ദ്രഗുപ്തനുംപിന്നെ
യോഗ്യമായുള്ളഭ്രാതൃതന്നുടെപ്രതിക്രിയാ 226

ചിന്തിച്ചുവണ്ണംതന്നെസാധിച്ചുസന്തുഷ്ടനാ-
യന്ത്രിയോടൊന്നിച്ചനംചെയ്തുകൊണ്ടുനിത്യം 227

ധർമ്മത്തിൽപിഴയാതെപാലിച്ചുവഴിപോലെ
ധർമ്മോദയംവരുത്തിരാമവീടിനാൻ- 228

ഇക്കഥാചാതുര്യക്കിഞ്ഞാനമനാക്കവേ പറഞ്ഞു വെ-
ന്നരംക്ഷണന്നിങ്കൽമോദംകലൎന്നകിളിമകൾ 229

ആലസ്യംകളഞ്ഞവാംകീൎത്തനങ്ങളുംപാടി
കാവലുത്തുപറന്നുപോയീടിനാളതുകാലം. 230

ഇതി മുദ്രാരാക്ഷസം എട്ടാംപാദം സമാപ്തം.

ശ്രീ.

# ചാണക്യസൂത്രം

## കിളിപ്പാട്ട്.

—:o:—

## ഒന്നാംപാദം-കേകാവൃത്തം

### വ്യാഖ്യാനം.

പാലൊത്ത...എന്നു മുതൽ നി പറയണം എന്നുവരെ കിളിയോടുള്ള ശ്രോതാക്കളുടെ അപേക്ഷ.

1. പാലൊത്ത=പാലോടൊത്ത. മാധുര്യം ശുദ്ധി മുതലായ ഗുണങ്ങളെക്കൊണ്ട്. ശാരികത്തരുണി=പെൺതത്ത. സ്ത്രീകളുടെ ശബ്ദത്തിന്നു സ്വരമാധുര്യമെന്ന ഗുണങ്ങളേറുന്നതിനാൽ പാലിന്റെ ഗുണമേറുമെന്നുള്ള പ്രസിദ്ധിയെ പുരസ്കരിച്ചുള്ള നിർദ്ദേശമാണിത്. ശാരികത്തരുണി എന്ന് ചന്ദ്രക്കല എന്നപോലെ മലയാളസന്ധി. മധു=തേൻ. തേൻ, കല്ക്കണ്ടം ഏരപ്പിമധുരം മുതലായവ കണ്ഠനാളത്തിലെ കഫരോധം തീർത്തു ശബ്ദശുദ്ധി വരുത്തുന്നവയാകുന്നു. ആലസ്യം=ക്ഷീണം. ദൂരയാത്രകൊണ്ടു സംഭവിച്ചതു.

2. മനൽ, എണ്ണം=പല വിചാരങ്ങളെക്കൊണ്ടു ക്ഷീണിച്ചതായ. ചാരത്ത്=സമീപത്ത്. മോദത്തോടു=സന്തോഷത്തോടുകൂടി.

5. ബുദ്ധിസാമർത്ഥ്യമില്ല. എന്നു മുതൽ ഇല്ലെന്നു നിശ്ചയമല്ലൊ. എന്നുവരെയുള്ള ഭാഗംകൊണ്ടു ബുദ്ധിമാന്മാരുടെ മഹത്വത്തെ സാമാന്യരൂപേണ നിർദ്ദേശിച്ചിട്ട് ഉത്തമനായുള്ളോരു...എന്നാരം പറയാവൂ. എന്നുവരെയുള്ള ഭാഗംകൊണ്ടു ചാണക്യന്റെ ബുദ്ധിസാമർത്ഥ്യത്തെ വിശേഷരൂപേണ ഉപന്യസിക്കുന്നു.

8. ചാണക്യൻ=ചണകന്റെ പുത്രൻ. ചിത്രം=അത്ഭുതം.

11. ശുകകലമാലികം=തത്തകളുടെ വർഗ്ഗത്തിന്നു അലങ്കാരം.

12. ഗണനാഥൻ=ഗണപതി. വാണി=സരസ്വതി. ധന്യശീല=നല്ല സ്വഭാവത്തോടുകൂടിയവൾ.

14. നീതികൾ=നയങ്ങൾ. ചൊൽക്കൊണ്ട=കേൾവിപ്പെട്ട. ആദരവോടു=കഥാനായകന്റെ അല്ലെങ്കിൽ ശ്രോതാക്കളുടെ പേരിൽ ബഹുമാനത്തോടുകൂടി. മോദം, മുദ്=സന്തോഷത്തോടുകൂടി. മുദ്, ഇയന്നു,

കലാന്, പൂണ്ടു, ഉററ, ഉറക്കൊണ്ടു. എന്നു ഇത്യാദി ശബ്ദങ്ങൾ ക്രിയാരൂപങ്ങളാണ്. അവ വിശേഷണവിശേഷ്യങ്ങളെ തമ്മിൽ ചേൎക്കുന്ന ഇടങ്ങളിൽ പൊടിയിട്ട വിളക്കുന്നതുപോലെ കവികൾ പ്രയോഗിച്ചു നടപ്പായിരിക്കുന്നതിനാൽ അവയ്ക്കു പ്രത്യേകിച്ചു അൎത്ഥം പറയേണ്ടതില്ല. ഏക ഭോ=കഥാശ്രവണത്തിൽ ശ്രോതാക്കളുടെ ശ്രദ്ധയെ വൎദ്ധിപ്പിക്കുന്നതിന് യിങ്ങിസംബോധനം ചെയ്യുന്നു.

16. മന്ദാകിനി=ഗംഗാനദി. തുംഗം=ഉന്നതം. പാടലിപുത്രം=ഒരു നഗരം. ഇപ്പോൾ 'പാററ്നാ' എന്നു പറയുന്നതാണത്രെ. 'പാടലിപുത്രം' എന്ന പേരിന്റെ കാരണവും ചരിത്രവും 'കഥാസരിത്സാഗരം. കഥാപീഠലംബകം. മൂന്നാം തരംഗത്തിലുണ്ട്'.

17. ഗോപുരം=ഗോപ്പുരം. ചെങ്കതിരവൻ=ചുവന്ന കതിരു കൾ=(രശ്മികൾ) ഉള്ളവൻ (സൂൎയ്യൻ)

18. തിങ്കൾ തൻകുലജാതൻ=ചന്ദ്രവംശത്തിലുണ്ടായവൻ. നന്ദനൃപൻ=നന്ദനെന്ന രാജാവ്. ഈ നന്ദൻ എന്ന പേർ സാമാന്യനാമമായിത്തീൎന്നുവന്നതാണെന്നു പല ചട്ടങ്ങളിൽനിന്നൂഹിക്കാം. സന്ദേഹിനം=(ക്രി. വി) അല്ലൽപില്ലാതെ.

19. മംഗലകീൎത്ത്യാ=(ഇ. സ്ത്രീ. തൃ. ഏ) നല്ലയശസ്സോടുകൂടി. മഹീതലം=(അ. ന. ദ്വി. ഏ) ഭൂമിയെ.

20. സൎവ്വാൎത്ഥസിദ്ധിപ്രദൻ=എല്ലാവൎക്കും സമ്പത്തിനെ ദാനം ചെയ്യുന്നവൻ.

21. രക്ഷോസനല്ല=രാക്ഷസജാതിയിൽ ജനിച്ചവനല്ല. ക്രൂരത=ക്രൂരത.

22. സുന്ദരാംഗികൾ=സുന്ദരങ്ങളായ അംഗങ്ങളോടുകൂടിയവർ. ഇഷ്ടരാമർ=പ്രിയപ്പെട്ട.

24. ഭദ്ര=ശോഭനം. ക്ഷത്രിയപുത്രി=ക്ഷത്രിയന്റെ പുത്രി (ക്ഷത്രിയസ്ത്രീ)

25. അൎക്ക, സമൻ=തപശ്ശക്തി നിമിത്തമുള്ള തേജസ്സുകൊണ്ട്. വിപ്രൻ=ബ്രാഹ്മണൻ. (വിശേഷണ തപസ്സിനെ പൂരണം ചെയ്യുന്നവൻ എന്നു യഥാൎത്ഥം) അൎഘ്യപാദ്യാദികൾ=അൎഘ്യം (പൂജാദ്രവ്യം ജലഗന്ധാക്ഷതാദി) പാദ്യം=(കാൽ കഴുകുവാനുള്ള വെള്ളം) ആദിശബ്ദംകൊണ്ടു പീഠാദികളെ ഗ്രഹിക്കാം.

29. ഭാമിനിമാർ=ഭാൎയ്യമാർ. കന്നൽ നേർമിഴി=കന്നലിന്നു=(കരിങ്കുവളപ്പൂവിന്നു) നേർ=(തുല്യം) ആയ മിഴികളോടുകൂടിയവൾ. (സുന്ദരി)

31. കമനീഗാത്രി=ഇമ്പമുള്ള ദേഹത്തോടുകൂടിയവൾ. മാധ്വീസാരം... മഹൎഷിയുടെ കാൽ കഴുകിയ വെള്ളം കസ്തൂരി

89. പാകശാസനൻ=ഇന്ദ്രൻ.

92. കനാനത്തിസ്=കാനനത്തിൽനിന്ന് (വൎണ്ണലോപം). ശില്പമായി=നല്ലവണ്ണം.

94. അന്യോന്യം=പരസ്പരം. (തമ്മിൽതമ്മിൽ) ഉപേക്ഷ=കൎത്തവ്യങ്ങളിൽ അശ്രദ്ധ.

95. ബാല്യനായകം=ചപലനായകന്മാരുള്ളതു് (ബാല്യനായകത്വം നാശകാരണമല്ലൊ)

101. ലോഭം=അധികാരതൃഷ്ണ.

103. അന്ധൻ=ബുദ്ധിഹീനൻ. അന്ധകാരങ്ങൾ=ദുൎവ്വൃത്തികൾ.

106. ശിക്ഷിക്ക=ഉപാലംഭരൂപമായി പറക. മദമാനസന്മാർ=അല്പബുദ്ധികൾ.

107. നവനന്ദന്മാർ=ഒമ്പതുപുത്രന്മാർ.

109. ഭൂചക്രം=ഭൂമണ്ഡലം. നവനായകം=നവന്മാരായ (പുതിയ) നായകന്മാരോടുകൂടിയതു്. അല്ലെങ്കിൽ നവ=(ഒമ്പതു) നായകന്മാരോടുകൂടിയതു്. നായകന്മാൎക്ക പുതുമയും ബാല്യതയും കാൎയ്യഹാനികരമാണല്ലൊ. ചേണാൎന്ന=ഭംഗിയുള്ള അല്ലെങ്കിൽ നന്മയുള്ള.

111. ഭേദിപ്പിക്ക=ഛിദ്രിപ്പിക്ക. മന്ത്രനിശ്ചയം=ആലോചിച്ചുറെക്കുക.

113. പ്രാജ്യകീൎത്തി=വളരെ കീൎത്തിയുള്ളവൻ. അൎത്ഥിക്ക=അപേക്ഷിക്ക.

115. മന്ത്രികൾതൻവൈഭവം=മന്ത്രികളുടെ സാമൎത്ഥ്യം.

119. ഗുണോൽകൎഷം=ഗുണങ്ങളുടെ ആധിക്യം.

121. രാജതന്ത്രത്തിന്ന്—അന്തരം=രാജസ്ഥാനത്തിന്ന മാററം.

123. സേനാധിപത്യം=പടനായകന്റെ സ്ഥാനം. നിത്യതാപം=ശമമില്ലായ്ക. മാനം=ചിത്തസമുന്നതി. (മഹാമനസ്കത) പുത്രസമ്പത്തി=പുത്രസമൃദ്ധി. കൌശലം=സാമൎത്ഥ്യം. നീതികൾ=നയപ്രയോഗങ്ങൾ. ആശയം=മനസ്സ്. ശുദ്ധി=നൈൎമ്മല്യം (സൎവ്വാൎത്ഥസിദ്ധി ദോഷമോ നവനന്ദന്മാരെ ഏല്പണികൂട്ടുവാൻ ശ്രമിച്ചതു് അവരെപ്പൊഴെ രാജപുത്രനായ തന്നെ അവർ വകവെയ്ക്കാതെ പ്രവൎത്തിപ്പാൻ തുടങ്ങിയതുകൊണ്ടാണെന്നും ആശയശുദ്ധികൊണ്ടല്ലെന്നും സമാധാനം).

## മൌൎയ്യവധം.

126. അതുകണ്ടു്=രാജ്യം മൌൎയ്യന്റെ വശത്തായതുകണ്ടു്. ഗാഢരോഷം=ഗാഢം=(ദൃഢം) ആയ രോഷം (ദ്വേഷം).

128. ഏതെന്തുയകസ്സും എന്നുതുടങ്ങി—ലോകത്തിനിതുവരെയും ഏതവരെ രക്ഷസാലികളുടെ നിരൂപണം.

129. ജാരൻ=ഉപപതി (ഗൂഢപുരുഷൻ) വാരനാരി=വേശ്യസ്ത്രീ (ഉപമാലങ്കാരം)

132. പണ്ടേ=രാജ്യഭാരനിയമനക്കാലത്തു്. വിരോധം=വൈരം. കണ്ടവർ=മന്ത്രബലികൾ.

138. മന്ത്രമണ്ഡപം=കാര്യാലോചനസ്ഥലം. രാജാക്കന്മാർക്കു മന്ത്രഗോപനം അത്യാവശ്യമാകയാൽ ആലോചനാമണ്ഡപം ഏററവും ഗൂഢസ്ഥലത്തായിരിക്കേണ്ടതിനാൽ ഇവിടെ അപായചിന്തയ്ക്കവകാശമില്ലല്ലോ.

139. ദീർഘം=നിളമുള്ളതു്. കുഴല്=വിസ്താരംകുറഞ്ഞതു് (ഇടുങ്ങിയതു്).

145. ഗുഹാദ്വാരം=ഗുഹയുടെ പുറം (പാരമെന്ന സ്വരം) നിഷ്ഠുരന്മാർ=ക്രൂരന്മാർ. പാഷാണം=കല്ല്. ഗുഹാന്തരം=ഗുഹയുടെ ഉൾഭാഗം

152. വധ്യചിഹ്നങ്ങൾ=കൊല്ലപ്പെട്ടവരെന്ന് നിശ്ചയിച്ചിരിക്കുന്നവർക്കുള്ള അടയാളങ്ങൾ. (കൊലമാല്യം, ചെമ്പരത്തിമാല മുതലായതു്).

153. ഭോജനം=ഭക്ഷണം. ഭാജനം=പാത്രം.

155. ആചാരം=നടപടി.

161. ചണ്ഡർ=ക്രൂരന്മാർ. മന്ത്രയോഗം=ആലോചനാസഭ.

163. ഉന്നയം=ചതിപ്രയോഗം. ബ്രഹ്മകല്പിതം=ബ്രഹ്മാവിന്റെ വിധി.

164. ആലംബിക്ക=ആശ്രയിക്ക. ക്ഷണമാത്രം=കുറച്ചുനേരം

167 ഈശ്വരമതം=ദൈവനിശ്ചയം (ദൈവവിധി) ജീവിതം=ജീവൻ. (പ്രാണൻ).

171. നിയോഗം=കല്പന. നിർഗ്ഗമിക്ക=പുറത്തുപോവുക.

180. ധൃഷ്ടൻ=ചൊടിയുള്ളവൻ. നേത്രജലം=കണ്ണുനീര്

182. മൈഥിലി=ശിഷ്യ. ആശി=അനുഗ്രഹവാക്യം. തോലാതെ=തോൽക്കാതെ.

188. രാജഭീതി=രാജാവിൽനിന്നുള്ള ഭയം. (നാട്ടിൽ അനീതി നടക്കാതെ രക്ഷിക്കേണ്ടുന്ന രക്ഷാകർത്താക്കൾതന്നെ ഇങ്ങനെയുള്ള അനീതി ചെയ്തുതുടങ്ങിയാൽ ഇനിയെന്തെല്ലാം വന്നുകൂടും എന്നുള്ള വിചാരംതന്നെ ഭയകാരണം).

ത്ത്യനാണ്. അവനെ വശ്യമാക്കിയിരിക്കുന്നതു രാജനീതിക്കു വിരോധമാണ്. (ശത്രുപക്ഷാവലംബനാദ്യഭാവുമനിരോക്ഷം) എന്നാണല്ലോ. എങ്കിലും ഇല്ലാതെ പുരുഷനെപ്പോലെ രക്ഷിക്കേണ്ടതാവശ്യമാണ്.

241. ആപത്തുകളിൽ—ആധിപത്യം=അല്പനായ മൌര്യനു കൊടുത്തിരുന്ന സൈന്യാധിപത്യം, കൊടുത്താൽ ശത്രുപക്ഷത്തുള്ളവരെക്കൊണ്ടു ഭയപ്പെടേണ്ടിവരും.

242. പാത്രം=യോഗ്യൻ. ബാധം=സങ്കടം.

244. അഗ്രാസനം=മോക്ഷന്മാരുടെ ശ്രാദ്ധത്തിനു സാക്ഷിയായി ഉണ്ണുന്ന ശ്രേഷ്ഠരായ ബ്രാഹ്മണരുടെ ഭോജനം. ഇവിടെ അഗ്രശബ്ദം ശ്രേഷ്ഠവാചകമാകുന്നു. "പരാർദ്ധ്യാഗ്ര്യപ്രാഗ്രഹര പ്രാഗ്ര്യാഗ്ര്യാഗ്രീയമഗ്രിയം ശ്രേയാൻ ശ്രേഷ്ഠഃ" എന്നഭിധാനം.

246. ചേതസാ=(സം. ന. തൃ. ഏ.) മനസ്സുകൊണ്ട്.

248. തൽപരൻ=ശ്രദ്ധയുള്ളവൻ. തൽ=(അതു്) പരം=(പ്രധാനം) ആയിട്ടുള്ളവൻ. അന്തരിനം=(അന്യ) ദിവാസനം. വല്ലഭം=സാമർത്ഥ്യം.

251. ഒന്നുമില്ലെന്നിട്ട്=ഒന്നുമില്ലെന്നു വിചാരിച്ചിട്ട്. (പഴയപ്രയോഗം) നയം=നീതിതന്ത്രനൈപുണ്യം.

---

മുദ്രാരാക്ഷസം=മുദ്രയേയും രാക്ഷസനേയും അധികരിച്ചു (വിഷയീകരിച്ചു് ഉള്ള കൃതി) "അഭിജ്ഞാനശാകുന്തളം"—മുതലായ പ്രയോഗം പോലെ കണ്ടുകൊൾക.

കേകാവൃത്തം—അതിന്റെ ലക്ഷണവും വിവരണവും 'വൃത്തമഞ്ജരി'യിൽനിന്നു ഗ്രഹിക്കേണ്ടതാകുന്നു.

ഒന്നാംപാദം കഴിഞ്ഞു.

---

# രണ്ടാം പാദം

---

## (കാകളിവൃത്തം)

1. "നാരീ!സുശീലേ" എന്നുമുതൽ "അനാരമിനിക്കുള്ളിൽ" എന്നുവരെ ഭാര്യയോടുള്ള അപേക്ഷ.

5. "ഏകിദ്ദലോ എന്നുമുതൽ—ചോദിപ്പാൻ" എന്നുവരെ തന്നെയുടെ വാക്യം. കഥാവതരണം. ചാണക്യശർമ്മാ—ഗുരവേ="നിപുണനുക

189. അയൽനാട്ടുവാഴി=അടുത്ത നാടിനെ ഭരിക്കുന്നവൻ.

190. വീര്യവാൻ=പരാക്രമമുള്ളവൻ. കിരാതാധിനാഥൻ=കാട്ടാള രാജാവു്.

191. പാവനമാനസൻ=ശുദ്ധമായ മനസ്സോടുകൂടിയവൻ (ബ. വ്രീ). പൈതൃകാർത്ഥം=പൈതൃകം(അച്ഛന്റേതു്) ആയ. അർത്ഥം(ധനം). മിത്രം=ബന്ധു.

192. വശീകരിക്കുക=സ്വാധീനമാക്കുക. (ഇതു ചന്ദ്രഗുപ്തന്റെ 'സ്വഫല്ലാഭം' എന്ന നീതിസാമർത്ഥ്യം)

ഇനി ചാണക്യന്റെ കഥയെ തുടരുന്നു.

195. മ്ലേച്ഛാധിനാഥൻ=മ്ലേച്ഛദേശത്തിലെ രാജാവു്. ("പ്രത്യന്തോ മ്ലേച്ഛദേശഃസ്യാൽ") എന്നു് അമരകോശംകൊണ്ടു ഭാരതഖണ്ഡത്തിന്റെ പുറത്തുള്ള രാജ്യമെന്നു വിചാരിക്കാം.

ചാണക്യന്റെ "സന്ധി" എന്ന നയപ്രയോഗം.

197. മ്ലേച്ഛകുലശേഖരൻ=മ്ലേച്ഛവംശത്തിലെ നായകൻ. വീരശിഖാമണി=വീരന്മാരിൽ ശ്രേഷ്ഠൻ സ്വച്ഛമതി=നിർമ്മലമായ മനസ്സോടുകൂടിയവൻ. (ബ. വ്രീ).

198. നന്ദനാമാങ്കിതന്മാർ=നന്ദന്മാർ എന്നു പേരുള്ളവർ. മന്ദമതികൾ=ബുദ്ധിഹീനന്മാർ.

199. ധിക്രിയ=അപമാനം. കുപിതൻ=ക്രുദ്ധൻ. അക്കുലം=നന്ദവംശം, മൌര്യൻ=ചന്ദ്രഗുപ്തൻ.

202. കമ്പം=ഇളക്കം (ഭയം)

203. നാട്ടാലൊരർദ്ധം=നാട്ടിൽ പകുതി. (സപ്തമ്യർത്ഥത്തിൽ തൃതീയ; പഴയപ്രയോഗം) "പത്താലൊന്നുകളഞ്ഞിട്ടു തരാമെന്നതു പൊയക്കക" ഇത്യാദി നോക്കുക.

204. സന്ധിച്ചുകൂട്ടംമന്നോരോധമൊക്കവേ—(എന്റെ) എന്നു വാക്യപൂരണം

205. ഭാസുരം=തെളിവുള്ളതു് (സ്പഷ്ടം)

206. തമ്പി=അനുജൻ.

207. മലയകേതുപ്രമുഖന്മാർ=മലയകേതു മുതലായവർ.

208. ചിത്തം ചേർത്തു്=മനസ്സു യോജിച്ചു്.

209. നീതിമാൻ=നീതിശാസ്ത്രം അറിയുന്നവൻ.

211. ഇല്ലൻ=നിസ്സാരൻ, മുരാപൌത്രൻ=ചന്ദ്രഗുപ്തൻ.

212. മന്ത്രിപദം=മന്ത്രിസ്ഥാനം. മ്ലേച്ഛപതികൾ=മ്ലേച്ഛരാജാക്കന്മാർ.

213. പർവ്വതമന്നർ=പർവ്വതപ്രദേശത്തിലെ രാജാക്കന്മാർ.

218. പഞ്ചസേനാധിപന്മാർ=അഞ്ചു പടനായകന്മാർ. സിന്ധുനിവാസികരും=സിന്ധുദേശത്തിൽ വസിക്കുന്നവർ. ശകന്മാർ=ശാലിവാഹനൻ എന്ന പ്രസിദ്ധനായ രാജാവിന്റെ പരമ്പരയിലുള്ള ഒരു ജാതിക്കാർ.

219. പാരസീകന്മാർ=പാരസീകം (പേർഷ്യ) എന്ന ദേശത്തിലുള്ളവർ (പാഴ്സികൾ). യവനഗണങ്ങൾ=യവനന്മാരുടെ (ഗ്രീക്കുരാജ്യത്തിലെ ജനങ്ങളുടെ) കൂട്ടം.

220. ശംഖശൃംഗമൃദംഗാദിവാദ്യം=പെരുമ്പറ, കൊമ്പു, മൃദംഗം മുതലായ വാദ്യം. (ദ്വന്ദ്വൻ+ബ. വ്രീ). വെക്കം=വേഗം. ധരിത്രി=ഭൂമി.

224 ചാണക്യചാരന്മാർ= ചാണക്യന്റെ ചാരന്മാർ. ചാരന്മാർ=ഗൂഢമായി നടന്നു സർവ്വവൃത്താന്തമറിയുന്ന കിങ്കരന്മാർ

225. നന്ദസേനാധിപന്മാർ= നന്ദരാജാക്കന്മാരുടെ പടനായകന്മാർ. (ഇതു ചാണക്യന്റെ 'ഭേദം' എന്ന ഉപായം) രഹസ്യം=ഗൂഢം. പ്രത്യേകം=ഓരോരുത്തരോടായി.

226. ആഷാഢശുക്ലപക്ഷാദിക്ക്=ആഷാഢമാസ (കർക്കടക)ത്തിലെ വെളുത്ത പക്ഷത്തിന്റെ ആദ്യത്തെ ദിവസത്തിൽ. ഉഷസ്സിന്ന്=വെളുപ്പിന്ന്. കലവറേ=ചോറ്റുപ്പുരനാം. (അ. പു. സ. ഏ) റിപുജനം=ശത്രുക്കൾ.

229. കലിദോഷം=ഗ്രഹപ്പിഴ. ഏലാതെ=ഏല്ക്കാതെ. (ശത്രുക്കളെതിരിടാതെ).

232. ഘോഷംകൊള്ളുക=പ്രസിദ്ധമാവുക.

235. ലക്ഷണക്കാരൻ=ലക്ഷണം അറിയുന്നവൻ, (ജ്യോതിഷക്കാരൻ). ഓരോരോരുത്തരും ഉണ്ടെന്നു പറഞ്ഞു=മന്ത്രിമാരോടോ രാജാവിനോടോ പറഞ്ഞ് അവധിയാക്കി എന്നു സാരം. ഘോരതരം=അതിഭയങ്കരം.

240. പൈത്ര്യം=പിതാവിനെ സംബന്ധിച്ചത്. (ഇതു 'ദാനം' എന്ന ഉപായമാകുന്നു).

244. ആമോദർ=ആകംവന്നു.

247. മറ്റപ്പുറമേ=തെക്കും, പടിഞ്ഞാറും ഭാഗങ്ങളിൽകൂടി.

249. യുദ്ധസന്നദ്ധർ=പോരിന്നൊരുങ്ങിയവർ. മതിവീര്യം=ബുദ്ധിശക്തി.

254. അന്തരാ=മനസ്സിൽ, (അവ്യ) ക്ഷുബ്ധൻ=ക്രുദ്ധൻ

255. ദക്ഷിണഗോപുരത്തൂടെ=തെക്കേ ഗോപുരത്തിൽകൂടി. കിരാതാധിനാഥൻ=കാട്ടാളരാജാവ്.

366. മനോരഥം=ആഗ്രഹം. (രാക്ഷസാമാത്യനെ വശത്താക്കുക.) കൊല്ലുക=കൊല്ലുക+ഏ=കൊല്ലുകതന്നെ.

375 സത്യവ്രതൻ=സത്യനിഷ്ഠയുള്ളവൻ. നിജസത്യം=തന്റെ സത്യം (നന്ദവംശവിനാശം ചെയ്യുന്നതാണെന്നുള്ള സത്യം.

377. അനുസ്വയം= (അ. സ്ത്രീ. ഉ. ഏ. വ.) അനുഗ്രഹത്തോടുകൂടി.

രണ്ടാംപാദംകഴിഞ്ഞു.

# മൂന്നാംപാദം.

(കേകാവൃത്തം)

1. ഇതം=ഹിതം "പാരാവാരത്ത എന്നുമുതൽ—ചാരകനീ" എന്നവരെ തത്തയോടുള്ള അപേക്ഷ.

8. നിരസന്മാർ=അറിവില്ലാത്തവർ. സരസന്മാർ=അറിവുള്ളവർ.

10. തിരസ്സുക=മടിക്കുക.

11. നന്ദരാജൻ=സർവ്വാർത്ഥസിദ്ധി.

13. മന്ത്രമണ്ഡപം=കാര്യവിചാരസ്ഥലം.

14. അവർകളോട്=ചന്ദ്രഗുപ്താദികളോട്.

15. പഞ്ചത്വം=മരണം

18. മാനശോകാദികൾ=മാനം ദുഃഖം മുതലായവ. (ബഹുവ്രീഹി) ദീനൻ=പരവശൻ.

24. മോഹം=അറിവില്ലായ്മ.

26. സാക്ഷാൽ= (അവ്യ) പരമാർത്ഥമായിട്ട്.

27. മന്നിടസുരവരൻ=ബ്രാഹ്മണശ്രേഷ്ഠൻ.

23. വ്യാജം=കളവ്.

29. പ്രയോഗം=ഉപായം. ചന്തമായ്=ഭംഗിയായ്, അനുസരിച്ച്=സമ്മതിച്ച്. (അനുനയിച്ച്)

32. മനസ്സത്തോടുകൂടി=ആലോചനയോടുകൂടി.

33. ഗാഢമത്സരം=ഉറച്ചവൈരം.

34. ഹസ്തിപൻ= ആനക്കാരൻ. ശില്പി= ചിത്രപ്പണിക്കാരൻ. യന്ത്രജ്ഞന്മാർ=യന്ത്രപ്രയോഗം ചെയ്യുന്നവർ.

35. രാക്ഷസപ്രയുക്തന്മാർ=രാക്ഷസനാൽ നിയോഗിക്കപ്പെട്ടവർ.

141 പ്രേതകൃത്യങ്ങൾ=മരിച്ചവനെ ഉദ്ദേശിച്ചുള്ള കർമ്മങ്ങൾ; (അസ്ഥിസഞ്ചയനാദി ശേഷക്രിയകൾ എന്നു സാരം.) പ്രാതിരാതനം=പ്രാതിരാവായ സമയം. (രാ=രാവ്. വകാരലോപം) കർമ്മധാരയൻ.

142. ചാതുര്യം=ശേഷി.

143. മതം=അനുവാദം.

147. ശത്രുശേഷം=ശത്രുക്കളുടെ ശേഷം. ശത്രുക്കളിൽ ഏതാനും പേരെ നിഗ്രഹിച്ചിട്ട് ഏതാനും ചിലരെ നിഗ്രഹിക്കാതെ വിട്ടുകളയുന്നതു നീതിശാസ്ത്രവിരുദ്ധമാകുന്നു.

150. പുഷ്പപത്തനം=കുസുമപുരം.

156. മൌഢ്യനാംപശുവിനെ= നിസ്സാരത്വംകൊണ്ടു പശുപ്രായനായി ഗണിച്ചു പറയുന്നതാകുന്നു.

159. പ്രതിജ്ഞ=ശപഥം.

161. ദ്വീപങ്ങൾ=ദ്വീപുകൾ. (സമുദ്രമദ്ധ്യത്തിലുള്ള കരകൾ).

162 ശത്രുഭേദം= ശത്രുക്കളായ ചന്ദ്രഗുപ്തചാണക്യന്മാരെ തമ്മിൽ തെറ്റിക്കുക.

163. രഞ്ജിപ്പിക്ക=ഇണക്കുക.

165. നിശ്ചലഹൃദയൻ=മനസ്സുറപ്പുള്ളവൻ. (ബ. വ്രീ)

166. യുദ്ധോദ്യോഗം=യുദ്ധത്തിനുള്ള ഒരുക്കം.

169 മാനവകുലശ്രേഷ്ഠൻ= മനുഷ്യവർഗ്ഗത്തിൽ തലവൻ (രാജാവ്.)

170. പുഷ്പമന്ദിരപ്രവേശം=കുസുമപുരത്തിലെ രാജധാനിയിൽ പ്രവേശിക്കുക. ശത്രുനിഗ്രഹം കഴിഞ്ഞാലും ഉടനെ ശത്രുവിന്റെ തലസ്ഥാനത്തിൽ പ്രവേശിക്കുന്നതു് അപകടമാണെന്നു നീതിശാസ്ത്രസിദ്ധാന്തമുള്ളതിനാൽ ചാണക്യൻ ചന്ദ്രഗുപ്തനെ ഇതുവരെ പട്ടണപ്രവേശം ചെയ്യിച്ചിട്ടില്ല. ശില്പികൾ=കരകൌശലക്കാർ. രാജധാനിയുടെ അറ്റകുറ്റങ്ങൾ തീർത്തു് അലങ്കരിക്കുന്നവർ.

171. നന്ദമന്ദിരപ്രവേശം= നന്ദന്മാരുടെ രാജധാനിയിൽ കയറുക.

173. തോരണം=ഗോപുരദ്വാരത്തിന്റെ പുറത്തു കമാനാകൃതിയിൽ ഉണ്ടാക്കുന്ന അലങ്കാരവിശേഷം. "തോരണോസ്ത്രീ ബഹിർദ്വാരം" എന്ന് അഭിധാനം. ചാരു=മനോഹരം,

174. ഗോപുരം=കോട്ടപ്പടിവാതിൽ 'പുരദ്വാരന്തുഗോപുരം' എന്ന് അഭിധാനം. വാപികൾ=കുളങ്ങൾ. കൂപങ്ങൾ=കിണറുകൾ. നിഷ്പങ്കം=അഴുക്കില്ലാത്തതു്. ശത്രുക്കൾ ജലാശയങ്ങളിൽ വിഷംകലക്കും. അതിനെ പരിഹരിക്കണം.

267. ഒയന്റ്=മറഞ്ഞ്, ഇടഞ്ഞ്. (ഇതൊരപൂർവ്വപ്രയോഗമാണെന്ന തോന്നുന്നു.) പ്രയത്നം=ഉത്സാഹം (വേല).

268 പർവ്വതപുത്രൻ=മലയരകന്നു.

270. ഉദാരകഞ്ചുകം=സന്നാഹത്തോടെ. (ക്രി. വി)

272. വ്യാജേന=കളവായി (അ. പു. ഉ. ഏ. വ)

273. ഒട്ടുമ തൃകം=തൽക്ഷണം നന്നല്ല.

277. അത്തൽ=ആലസ്യം.

മൂന്നാം പാദം കഴിഞ്ഞു.

# നാലാം പാദം.

## (മിശ്രകാകളിവൃത്തം)

1. ശുകതരുണി!=പെൺതത്ത. സുശീലഗുണഭാസുരം=സൽസ്വഭാവം കൊണ്ടു ശോഭിച്ചതു്. തവ=നിന്റെ. മധുരഭാഷണം=രസമായ വാക്ക്. ഹൃദയസുഖപൂരണം=മനസ്സിന്ന രസം വർദ്ധിപ്പിക്കുന്നതു്.

2. മഹിതനയമോഹനം=വിശേഷമായ നീതിശാസ്ത്രത്തിന്റെ സരളതമായിട്ടുള്ളതു്. സകലജനമോഹനം=എല്ലാ ജനങ്ങളേയും രസിപ്പിക്കുന്നതു്. സർവ്വമോദാവഹം=എല്ലാവർക്കും സന്തോഷമുണ്ടാക്കുന്നതു്. സർവ്വശോകാപഹം=എല്ലാ ദുഃഖങ്ങളേയും കളയുന്നതു്.

3. ചിത്രം=ഭംഗി.

4. ഫലമധുസിതാദി=പഴം, തേൻ, പഞ്ചസാര മുതലായതു്. ഉപഭുജ്യതാം=ഭക്ഷിക്കപ്പെട്ടാലും. (ലോട്. ആത്മനേപദം പ്ര. പു. ഏ. വ. കർമ്മണി).

5. കഥയ കഥയ=പറക പറക. (കേൾക്കാനുള്ള ഔൽസുക്യാതിശയത്തെ കാണിക്കുന്നതായ ദ്വിരുക്തി) (ലോട്. പരസ്മൈപദം മ. പു. ഏ. വ).

10. യമപടം=യമന്റെ ചിത്രം. വേഷം തിരിയുക=വേഷം മാറുക. അമിതയമഭക്തി=അന്തകനിൽ വളരെ ഭക്തി.

11. അതിനിപുണൻ=വളരെ മിടുക്കൻ. ഉഴറി=ബദ്ധപ്പെട്ടു്.

13. അയിസുമുഖ=സുമുഖ, ഭദ്ര, ഇത്യാദികൾ ദൂതാദികളോട് അവരുടെ സ്വാമിപ്രീതിസൂചകമായി ചെയ്യുന്ന സംബോധനകൾ. അഖിലജനവൃത്തം=സകലജനങ്ങളുടെ സ്വഭാവം.

15. അഖില.........മകുടമണി=സകല രാജാക്കന്മാരിൽ ശ്രേഷ്ഠൻ

18. ശൌര്യം=പരാക്രമം. വീര്യം=മഹിമ. ശ്രീ=ഐശ്വര്യം. പ്രതാപം=ഓജസ്സ്. കീർത്തി=യശസ്സ്.

20. തദനു=അതിനുശേഷം. (അവ്യ)

22. നയനിപുണ!=നീതിശാസ്ത്രജ്ഞ! ഗുണസദന!=ഗുണങ്ങളുള്ളവരെ! (രണ്ടും നിപുണകസംബോധനം).

29. രോഷണം=(അ. പു. ദ്വി. ഏ. വ) കോപത്തോടുകൂടി. (ശത്രുനാമശ്രവണംതന്നെ കോപകാരണം).

36. മിത്രം=സ്നേഹിതൻ.

39. ഹൃദയം=മനസ്സ്. (തന്റെ ഹൃദയത്തെപ്പോലെ വിശ്വാസഭാജനമെന്നു സാരം)

40. പുസ്തകചത്വരം= പുസ്തകം എന്ന തെരുവ്. മണികാരശ്രേഷ്ഠൻ=രത്നവ്യാപാരി.

41. നിന്ദ=പുച്ഛം.

44 കുടുംബങ്ങൾ=ഭാര്യാപുത്രാദികൾ.

45. ഇതി=ഇങ്ങനെ. (അവ്യ)

54. സഃ=(തച്ഛബ്ദം പു. പ്ര. ഏ. വ) അവൻ. ഖലു (അവ്യ) പുനഃ (അവ്യ). സഃ ഖലു പുനഃ=അവനാകട്ടെ പിന്നെ.

55. അംഗുലിമുദ്ര=മുദ്രമോതിരം.

56. ശിക്ഷയിൽ=നല്ലവണ്ണം. (ഇതൊരു നാടോടിഭാഷയാണ്).

59. അംഗുലീയാഗമം=മോതിരംകിട്ടിയ വിവരം.

60. അതിനിപുണമായി=വളരെ വ്യക്തമായി (വെടിപ്പായി)

63. കപടവേഷൻ=വേഷം മാറിയവൻ (ബ. വ്രീ)

64 നഗരമണികാരൻ= നഗരത്തിലെ രത്നക്കച്ചവടക്കാരൻ.

66. അർഭകൻ=കുട്ടി. മോഹനൻ=സുന്ദരൻ.

67. കോലാഹലം=ശബ്ദം.

69. മന്ദം=പതുക്കെ. (ക്രി. വി).

70. സുന്ദരാംഗി=സുന്ദരി. (ബ. വ്രീ)

71: കോമളം=മനോഹരം. ഗൌരം=വെളുപ്പ്.

72. നിചുലവിലോചനാ=കറുപ്പുള്ള കണ്ണുകളോടുകൂടിയവൾ (സുന്ദരി). (ബ. വ്രീ)

73 പുത്രകൻവിരല്=പുത്രന്റെ വിരലിന്. ശില്പം=ഭംഗി.

74 കന്നൽമിഴി=കന്നൽ (കരിങ്കൂവളപ്പൂവ്)പോലെയുള്ള മിഴി (കണ്ണു)കളോടുകൂടിയവൾ. (ബ. വ്രീ). അഴിഞ്ഞ്=മുടി.

75. പാദത്തിന്നോളം=കാലോളംവരെ. ബലാൽ=യത്നപ്പൂർവ്വമായി.

76 ഊനം=കുറവ്.

77. അക്ഷരങ്ങൾ=എഴുത്തുകൾ (ലിപികൾ) വിസ്മയിക്ക=അത്ഭുതപ്പെടുക. (രാക്ഷസൻ കുടുംബത്തോടുകൂടി വളരെനാൾക്കു മുമ്പേതന്നെ നാടുവിട്ടു പോയിരിക്കുന്നുവെന്നു പ്രസിദ്ധമായിരിക്കയാൽ ഈ രത്നവ്യാപാരിയുടെ ഗൃഹത്തിൽ ഉള്ള ഒരു സ്ത്രീയുടെ കയ്യിൽനിന്നു്, രാക്ഷസനാമാങ്കിതമായ ഈ അംഗുലീമുദ്ര ഊരിവീഴുവാൻ കാരണമെന്തെന്നുള്ള വിചാരംതന്നെ വിസ്മയകാരണം).

78. മാനം=അഭിമാനം (ചാരന് ഒരു ഗൂഢവൃത്താന്തം കിട്ടുന്നതു് അഭിമാനകരമാണല്ലോ).

80. ചാരനിപുണകോക്തികൾ=ചാരനായ നിപുണകൻ്റെ വാക്കുകൾ.

82. കാതില=ഇതു കർണ്ണാഭരണമെന്നു സാമാന്യമായി സങ്കല്പിച്ചു 'കടുക്കൻ' എന്ന അർത്ഥത്തിൽ ഉപയോഗിച്ചിരിക്കയാണെന്നു തോന്നുന്നു. എന്നാൽ ഇതു സ്ത്രീകൾ കാതിൽ അണിയുന്ന ഒരുതരം ആഭരണത്തിന്നു മാത്രമേ പറയാവൂ. തെങ്ങ്, പന, കൈത ഇവയുടെ ഇളയ ഓല ഒരേവീതിയിൽ കീറി മഞ്ഞൾ മുതലായവ ചേർത്തു പുഴുങ്ങിയുണക്കി തെറുത്തും സ്വർണ്ണംകൊണ്ടും, രത്നം പതിച്ചും ഇങ്ങനെയെല്ലാം ഇതു് ഉണ്ടാക്കപ്പെടുന്നതിനാലത്രേ ഇതിന്നു് 'കാതില' 'കാതിലോല', 'ഓല' എന്ന പേരുകൾ ഉണ്ടായതു്. 'കർണ്ണികാ താലപത്രം സ്യാൽ' എന്നു് അമരകോശം ഇതിനെ സ്പഷ്ടമാക്കുന്നുമുണ്ടു്.

85. സർവ്വതഃ=മുഴുവൻ (തസിൽ പ്രത്യയാന്തം, അവ്യയം)

86. നിരൂപിച്ചുകല്പിച്ചു=ആലോചിച്ചുറച്ചു.

89. ഇക്കഥ= ചാണക്യചന്ദ്രഗുപ്തന്മാർ തന്നെതാരണെന്നുള്ള സംഗതി.

91. വെക്കം=വേഗം.

93. ഘോരൻ=ഭയങ്കരൻ. മ്ലേച്ഛരാജൻ=മലയകേതു.

94. സേനാധിനായകർ=സേനാപതികൾ.

95. കൌലൂതരാജൻ=കൌലൂതരാജ്യത്തിലെ രാജാവ്. മലയഭൂപൻ=മലയം എന്ന രാജ്യത്തിലെ രാജാവ്.

96. ശത്രുവിധ്വംസനൻ=ശത്രുക്കളെ നശിപ്പിക്കുന്നവൻ.

97. ഗ്രീഷ്മസമാനൻ=ഗ്രീഷ്മ(ഗ്രീഷ്മമെന്ന ഋതു)ത്തിനോടു തുല്യൻ. ഗ്രീഷ്മത്തിൽ അത്യുഷ്ണംകൊണ്ടു നീർവറ്റി സസ്യാദികൾ ഉണങ്ങിപ്പോകുന്നതും കാട്ടുതീയിൽ വനങ്ങൾ കരിഞ്ഞുപോകുന്നതും പ്രസിദ്ധമാണല്ലോ.

അതുപോലെ ശത്രുക്കളെ നശിപ്പിക്കുന്നവരെന്നു സാരം. പ്രതിയോഗികൾ=ശത്രുക്കൾ. കശ്മീരൻ=കാശ്മീരരാജ്യത്തെ രാജാവു്.

98 സിന്ധുനിവാസി=സിന്ധുരാജ്യത്തിൽ വസിക്കുന്നവൻ. ശകാധിപൻ=ശകദേശത്തിലുള്ള രാജാവു്. സിന്ധുഷേണാഖ്യൻ=സിന്ധുഷേണൻ എന്നു് ആഖ്യയുള്ളവൻ (ബ. വ്രീ.)

99. പാരസീകന്മാർ=പേർഷ്യാരാജ്യവാസികൾ.

101. വ്യാജം=കളവു്. കറി=കറിമരുന്നു. പത്രം=എഴുത്തു്. രാജപ്രവരർ=രാജശ്രേഷ്ഠന്മാർ. ചിത്രവർമ്മാദി മുൻപറഞ്ഞ പഞ്ചരാജാക്കന്മാർ.

102. മ്ലേച്ഛനാൽ=മ്ലേച്ഛരാജാവായ മലയകേതുവിനെക്കൊണ്ടു്. എന്നരൻ=ഏതന്നു (ഏതച്ഛബ്ദം പു. പ്ര. ഏ. വ) ഇതു ഞാൻ (വ്യാജമായ ഒരു കറി എഴുതിച്ചുകൊടുപ്പിച്ചു മ്ലേച്ഛനെക്കൊണ്ടു് അമാത്യനെ ദൂരെ കളയിപ്പൻ എന്നാശയം.)

103. ശകടദാസൻപക്കൽ=ശകടദാസന്റെ അധീനത്തിൽ.

104. രാജപുരുഷൻ=രാജകിങ്കരൻ.

106. ധന്യമതേ!=സൽബുദ്ധേ! ഗുണവാരിധേ!=വളരെ ഗുണമുള്ളവനേ! ബുദ്ധിവിലാസങ്ങൾ=ബുദ്ധിചാതുര്യങ്ങൾ.

107. സുമുഖ!=മിടുക്ക!

108. കമ്പം വരാതെ=തെറ്റുവരാതെ.

109. ലേഖ=എഴുത്തു്. ഇദം=നിർദ്ദേശ്യമായ പ്രകാരത്തെക്കുറിക്കുന്ന സർവ്വനാമം. വാചകം=വാക്യം. (പദസമുദായം)

110. ആരാനും=ഒരാൾ (ഞാൻ) ഏതാനും ഒന്നു=ഒരുസാധനം (ഈ സാധനം) ഉണ്ടു്=(കൊടുത്തയച്ചിട്ടു്+ഉണ്ടു്) എന്ന വാക്യയോജന ചെയ്തുകൊൾക ഒരുത്തന്=ഒരാൾക്കു് (നിങ്ങൾക്കു്).

111 ഊഹ്യം=ആലോചിച്ചറിയത്തക്കതു്. സ്വയം=താൻതന്നെ. (അവ്യ) വാച്യം=പറവാനുള്ളതു്. ബാഹ്യനാമങ്ങൾ=സാക്ഷാൽ 'സംജ്ഞകൾ (പ്രത്യേകപ്പേരുകൾ എന്ന സാരം) ഇതിന്റെ താൽപര്യം ഒന്നുകൂടി വിശദമാക്കാം. "ഞാൻ നിങ്ങൾക്കു് ഈ സാധനം കൊടുത്തയക്കുന്നു. എനിക്കു പറവാനുള്ള സംഗതി നിങ്ങൾതന്നെ ആലോചിച്ചറിയണമല്ലോ" എന്നേ എഴുതാവൂ. ആരു് എഴുതുന്നുവോ ആയാളുടെയും, ആർക്കു് എഴുതുന്നുവോ ആയാളുടെയും, ഏതുസാധനം കൊടുത്തയക്കുന്നുവോ ആ സാധനത്തിന്റെയും സാക്ഷാൽപേർ എഴുതരുതു്. എന്നർത്ഥം. അതല്ലാതെ കാര്യം വ്യക്തമായി പറഞ്ഞാൽ അമാത്യരാക്ഷസന്റെ വിശ്വസ്തമിത്രമായ ശകടദാസൻ ഇതു ചാണക്യന്റെ പ്രയോഗമാണെന്നും സിദ്ധാർത്ഥൻ ചാണക്യചാരനാണെന്നും മനസ്സിലാക്കുവാനിടവരുന്നതാണല്ലോ.

112. ഇത്തരം അക്ഷരങ്ങൾ=ഈവക ചിഹ്നങ്ങൾ. സാമ്പ്രതം=ഇപ്പോൾ. വ്യക്തം=സ്പഷ്ടം.

115. വാ (ക്രി. മ. പു. ഏ. വ). അപത്യപുത്രന്മാരോടു പറയുന്ന വിധേയകപ്രകാരം വരിക എന്നർത്ഥം.

117. കായസ്ഥൻ=ഗ്രാമസ്ഥൻ (അമാത്യരാക്ഷസന്റെ) ഉപായം=കൌശലം. പത്രം=എഴുത്ത്.

118. വാചികപത്രിക=സന്ദേശപ്പത്രമുള്ള എഴുത്ത്.

120. മുദ്ര=എഴുത്തടയാളം. (എപ്പോഴും യാതൊരു വ്യത്യാസവും വരാതെ തന്റെ കൈയെഴുത്തുകൊണ്ട് അടയാളപ്പെടുത്തുന്നതിനാൽ ഇതു് അന്വർത്ഥസംജ്ഞതന്നെ, തിരുവിതാംകൂർ മഹാരാജാവിന്റെ മുദ്രിന്ന മുദ്ര്യം ചാർത്തുക എന്നു പറയാറുണ്ട്. അതിൽനിന്നു് ഈ അർത്ഥം വ്യക്തമാകുന്നു.

122. മുദ്രവിഹിതപത്രം=മുദ്രവച്ചു ഉണ്ടാക്കിയ എഴുത്ത്.

123. സവിനയമോടു=നല്ല വിനയ(അടക്ക)ത്തോടുകൂടി. സാദരം=ബഹുമാനപുരസ്സരം.

126. മുദ്രയാ=(ആ. സ്ത്രീ. തൃ. ഏ. വ) മുദ്രകൊണ്ട്. മുദ്രിതം=അടയാളപ്പെടുത്തപ്പെട്ടതു്. (പത്രം എന്നതിന്റെ വിശേഷണം) ഭദ്ര=മിത്രമേ! (സംബോധന)

127. മുന്നം=മുമ്പിൽ (ആദ്യം).

128. ഘാതുകന്മാർ=കൊല്ലുന്നവർ. (ആരാച്ചാരന്മാർ) എന്നു നാട്ടുഭാഷ.

129. ക്രൂരൻ=ദുഷ്ടൻ.

130. വ്യാപാദന=കൊലവഴി (അ. പു. തൃ. ഏ. വ)

131. കലിതമുദം=സന്തോഷത്തോടുകൂടിയവനായ ശകടദാസനെ എന്നതിന്റെ വിശേഷണം (ര. പു. ദ്വി. ഏ. വ)

132. മന്ത്രിപ്രവരൻ=അമാത്യരാക്ഷസൻ.

133. ഭൂരിമൂല്യം=പ്രസാദം.

135. ഭദ്രമായ്=നല്ലവണ്ണം.

138. സാചിവ്യം=മന്ത്രിത്വം.

139. നിശ്ചലചിത്തൻ=ഇളക്കമില്ലാത്ത മനസ്സോടുകൂടിയവൻ.

141. അതിചതുരൻ=വളരെ സമർത്ഥൻ.

142. ആശി=അനുഗ്രഹം

143. ചണകസുതചരണവന്ദനം=ചാണക്യന്റെ പാദങ്ങളെ വന്ദിക്കുക.

144. നയനിപുണമതി=നയ(നീതിശാസ്ത്ര)ത്തിൽ നിപുണം (നല്ല അറിവുള്ള) ആയ ബുദ്ധിയോടുകൂടിയവൻ.

177. ഭരം=ഭാരം (ചുമതല) പുത്രകളത്രാദികൾ=മക്കൾ, ഭാര്യ മുതലായവർ.

181. തെററന്ന്=വേഗത്തിൽ.

182. രുചി=ശോഭ

183 സുവർണ്ണങ്ങൾ=പൊന്നുകൾ.

184. ഉപശല്യമന്ദിരഗോപുരം=കോവിലകത്തിന്റെ ഗോപുരത്തിങ്കൽ, (അ. ന. സ. ഏ. വ)

185. വിടകൊണ്ട്=വന്ന്. (ആചാരപദം)

187. ചോദ്യമവനോടു ചെയ്യേണ്ടതു ഭവാനാദ്യം=അവനോട്, ആദ്യം ചോദ്യം ചെയ്യേണ്ടത്, ഭവാൻ (ആകുന്നു) എന്ന് അന്വയം. മററെനിക്ക്=എനിക്ക് മററ് എന്ത്? (ഉണ്ട്?) എന്നന്വയം.

188. രാജനിദേശം=രാജാവിന്റെ കല്പന, രാജപുരുഷൻ=രാജകിങ്കരൻ.

190. വിനീതൻ=വണക്കത്തോടുകൂടിയവൻ.

191. അവനീസുരവരനെ=ബ്രാഹ്മണശ്രേഷ്ഠനെ (ചാണക്യനെ) കണ്ടിട്ട്=വന്ദിച്ച്. ആചാരം=ഉപചാരം. വാങ്ങി=പിന്നോക്കം മാറി,

192. ഉചിതം=യോഗ്യം. അതിന്=ചന്ദനദാസന്റെ ഉപചാരത്തിന്. അഥ=പിന്നെ സ ഖലു ചന്ദനദാസതൻ=സഃ ഖലു ചന്ദനദാസതൻ=ആ ചന്ദനദാസനാകട്ടെ

195. സമ്മാനവാക്കുകൾ=സല്ക്കാരവചനങ്ങൾ. ധർമ്മം=ആചാരം 'ധർമ്മഃ പുണ്യയമന്യായസ്വഭാവാചാരസോമപാഃ' എന്നമരം

196 അനുചിതം=യോഗ്യമല്ലാത്തത്. സമ്മാനം=സൽക്കാരം. ഇപ്പടിക്ക്=എന്റെ നേർക്ക്.

199 വൈശിഷ്ട്യം=മഹത്വം. ഔചിത്യം=യോഗ്യത.

202. കശ്മലൻ=ദുഷ്ടൻ.

204. ശ്രേഷ്ഠിപ്രവര=ചെട്ടികളിൽ പ്രധാനിയായവനേ!

205. വാണിഭങ്ങൾ=വ്യാപാരങ്ങൾ. വാണിജ്യം എന്ന സംസ്കൃതപദം നാട്ടുഭാഷയിൽ വാണിഭമായതാകുന്നു. തെളിഞ്ഞ സന്തതം=എപ്പോഴും നാണിയം=നടപ്പ്. (കച്ചവടത്തിന്റെ)

206. ആപ്തൻ=യോഗ്യൻ (ഉത്തമമന്ത്രി) കാര്യങ്ങൾ=ഗുണങ്ങൾ.

207. നരപാലകൻ=ജനങ്ങളെ രക്ഷിക്കുന്നവൻ (രാജാവ്)

208 വേദന=ദുർവാർത്താശ്രുതി. പീഡ=ദുഃഖം. മേദിനി=ഭൂമി.

209. കർണ്ണങ്ങൾ=ചെവികൾ.

367 ചിന്താകലതയാ = മനോവ്യസനത്തോടുകൂടി. (അ. സ്ത്രീ. തൃ. ഏ. വ)

369. ഉണ്ടായതില്ല = മനസ്സിലായില്ല.

370. ധന്യൻ = സമൎത്ഥൻ.

372. കണ്ണുനീർ ഓലോലെ = ധാരയായി. (തനിക്കുവേണ്ടി തന്റെ സ്നേഹിതന്മാർ അനുഭവിക്കുന്ന ക്ലേശങ്ങളെ ഓൎത്തുള്ള അനുതാപംതന്നെ ദുഃഖകാരണം.)

373. പൎയ്യങ്കസീമനി = (ന. ന. സ. ഏ. വ) കട്ടിലിന്മേൽ.

374. മീനൻ = പരവൻ. കറവൻ = പാണ്ടാട്ടി (ജാതിയിൽ താഴ്ന്നവൻ എന്ന അൎത്ഥത്തിൽ ഈ പേർ വന്നതായിരിക്കാം.)

375. അഹോ! = ആശ്ചൎയ്യം.

376. മംഗലരൂപൻ = നല്ല രൂപത്തോടുകൂടിയവൻ. ഈശ്വര! = ദൈവമേ! (അനുതാപദ്യോതകമവ്യയം)

377. നൃപാലവീരൻ = രാജശ്രേഷ്ഠൻ. ദേവൻ = സ്വാമി.

378. ആപാദചൂഡം = (അവ്യ) അടിമുതൽ മുടിവരെ (അവ്യയീഭാവസമാസം). പദവീ = ഉൽകൃഷ്ടസ്ഥിതി (തന്റെ സ്വാമിയായിരുന്ന 'സൎവ്വാൎത്ഥസിദ്ധി' രാജാവായിരിക്കുന്ന കാലമായിരുന്നെങ്കിൽ ഞാൻ അദ്ദേഹത്തെക്കൊണ്ടു സൎവ്വാഭരണങ്ങളും സമ്മാനിപ്പിച്ചു് ആപാദചൂഡം നിന്നെ അലങ്കരിപ്പിക്കുമായിരുന്നു എന്നു സാരം.)

379. വിധിവിഹിതം = ദൈവകല്പിതം. ഇദം = ഇതു്. (ഇദം ശബ്ദം ന. പ്ര. ഏ. വ)

380. ചിത്തവിഷാദൈൽ = മനോദുഃഖങ്ങൾ.

381. ഉരുശോകം = (ക്രി. വി) വലുതായ ദുഃഖത്തോടുകൂടി.

383. അലം അലം ഇതു് = (ദ്വേഷം) മതി മതി. (അവ്യ) ആശു = (അവ്യ) വേഗത്തിൽ.

384. കാലാന്തരം = കാലക്രമം.

385. ആതുരൻ = ദുഃഖിതൻ. വൃഷ്ണികുലം = യാദവവംശം.

387. മുനിശാപാൽ = മഹൎഷിമാരുടെ ശാപത്താൽ. ഇക്കഥ ഭാഗവതം ഏകാദശസ്കന്ധത്തിലും ഭാരതം മൌസലപൎവ്വത്തിലും പറഞ്ഞിട്ടുണ്ടു്. 'ഭൃഗു, ഭരദ്വാജ, വസിഷ്ഠ, കണ്വാദി മഹൎഷിമാർ ശ്രീകൃഷ്ണദേവനെ കാണ്മാനായി ദ്വാരകയിലേക്കു വന്നപ്പോൾ 'ഭഗവൽപുത്രന്മാർ പലരുമൊന്നിച്ചു്', ആ മഹൎഷിമാരെ പരിഹസിപ്പാനായി സാംബനെ ഒരു ഗൎഭിണീവേഷം കെട്ടിച്ചു്, 'ഇവൾ പെറുന്നതു പുരുഷനെയോ പെണ്ണിനെയോ? ദിവസമെത്തുന്നതു മറ്റുളിച്ചുള്ളന്നം' എന്നു് അവരോടു ചോദിച്ചു. അവർ അന്യോന്യം ആലോചിച്ചപ്പോൾ കാലഗതി തടുപ്പാൻ പാടില്ല; ഇവൎക്കു നാശകാലമടുത്തി

ഭിക്കുന്നു എന്നു മനസ്സിലാക്കി; ഇവരുടെ പ്രസവം അടുത്തിരിക്കുന്നു; ഇ
വരും ഒരു ഇരുമ്പുലക്കയെ പ്രസവിക്കും; 'അതിനാലെ കുലം മുടിയും നി
ങ്ങൾക്ക്" എന്നു വിധിച്ചു ആ ഋഷിമാർ എഴുന്നള്ളുകയും അപ്രകാരമെ
ല്ലാം സംഭവിക്കയും ചെയ്തു'. എന്നാണതിന്റെ സംക്ഷേപം.

388. മന്ദൻ=നിസ്സാരൻ. അവകാശം=സംഗതി.

390. മാനുഷഗതി=മനുഷ്യന്റെ ഐശ്വര്യം. പ്രാണവിനാശഭ
യം=മരിച്ചുപോകുന്നതിലുള്ള ഭയം.

391. നിത്യം=എല്ലായ്പോഴും. പാരവശ്യം=അന്യന്മാരുടെ അനു
വൃത്തി.

392. സ്വർഗ്ഗേ=സ്വർഗ്ഗത്തിൽ; പരലോകത്തിൽ (അ. പു. സ.
ഏ. വ) മമ ഭൂപതിസ്സു്=എന്റെ സ്വാമിയായ രാജാവിന്. അരിവർഗ്ഗം=
ശത്രുക്കളുടെ കൂട്ടം. അശേഷം=മുഴുവൻ. (ശേഷമൊന്നുമില്ലാതെ നഞ്.
ബ. വ്രീ)

393. സന്തതം=എപ്പോഴും.

394. നിഷ്ഫലം=വ്യർത്ഥം (നഞ്. ബ. വ്രീ)

395. ഭിത്തിയുണ്ടെങ്കിലേ ചിത്രമുള്ളു=ചിത്രത്തിനാധാരം ഭിത്തി
യാകകൊണ്ടു് ആധാരമായ ഭിത്തി നശിച്ചാൽ ആധേയമായ ചിത്രവും ന
ശിക്കുന്നു. അതുപോലെ രാജാവുള്ളപ്പോഴേ നീതിപ്രയോഗം ചെയ്തിരുന്ന മ
ന്ത്രിവരനായ ഞാൻ രാജാവു നശിച്ചിട്ടു പിന്നെയും നീതിപ്രയോഗം ചെയ്യുന്ന
തു നിഷ്ഫലംതന്നെ എന്നു സാരം. കിം ഫലം=ഫലമെന്തു്?

396. സ്വാമിവിനാശം=സ്വാമി(രാജാവി)ന്റെ നാശം, കാമം=
അനുഗ്രഹം.

399. നന്ദമഹീപതി=നന്ദരാജാവ്. അദ്ദേഹമാണു. തന്നെ ഇ
ങ്ങനെ ഉപേക്ഷിച്ചുപോയതു്. എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹം തന്നെക്കുറി
ച്ചു എങ്ങനെയെല്ലാം ചെയ്തിരുന്നുവെന്നു പറയുന്നു.

400. ഒട്ടകം=ഒരു സംഗതിമാത്രം. കാൽക്ഷണം=അല്പസമയം
പോലും.

401. മാനസേ=ഉള്ളിൽ.

404. ബന്ധുജനമരണോദയത്തും=ബന്ധുജനങ്ങൾക്കു മനസ്സുറ
പ്പു (രാക്ഷസൻ ചന്ദ്രഗുപ്തനെ നശിപ്പിച്ചു ജയം സമ്പാദിക്കുമെന്നുള്ള ഉറ
പ്പ്) തീക്ഷ്ണൻ=ക്രൂരൻ.

405 തീക്ഷ്ണരസദായികൾ=തീക്ഷ്ണന്മാർ (ക്രൂരന്മാർ) ആ
യ രസദായികൾ (വിഷപ്രയോഗനിപുണന്മാർ). കല്പിക്കുക=നിയമിക്കുക.

406. ഭരിക്കുക=ആഹാരാദികൾ കൊടുത്തു രക്ഷിക്കുക. അന
ദിനം=ദിവസംതോറും (അവ്യ).

444. വിഷ്ണുഗുപ്തൻ ...............കൃഷ്ണൻതിരുവടിക്കൊത്തവൻ നിശ്ചയം=ശ്രീകൃഷ്ണൻ ഭീഷ്മാദ്യാത്മാരിമഹാരഥന്മാരെയെല്ലാം നിഗ്രഹിപ്പിച്ചു് കൌരവന്മാരെ നിശ്ശേഷം നശിപ്പിച്ചു പാണ്ഡവന്മാരെ രാജ്യത്തിൽ സ്ഥാപിച്ചതുപോലെ ചാണക്യനും നന്ദവംശവിനാശം വരുത്തി മൌര്യനായ ചന്ദ്രഗുപ്തനെ രാജ്യത്തിൽ പ്രതിഷ്ഠിക്കാനായി അവതരിച്ച ഒരു മഹാത്മാവാണു്; എന്നുതന്നെ പാഠം.

447. നിഷ്കാസിപ്പിക്ക=പുറത്താക്കുക

448. ശരണാർത്ഥിപരിപാലനം=ശരണാർത്ഥാവു മുതലായവരെ രക്ഷിക്കുക

449. ഒകൊന്നു...............അനന്തരം=ശൂലത്തിന്മേലിട്ടു കൊന്നതിന്നുശേഷം.

450. കളത്രം—ഭാര്യ ഉണ്ടെന്നിട്ടു്=ഉണ്ടെന്നു് ഉദ്ദേശിച്ചു്. അന്ധകാരകണ്ടറ=അന്ധകാരം (ഇരുട്ടു്) ഉള്ള കണ്ടറ.

457. മോഹം=ആഗ്രഹം(ചന്ദ്രഗുപ്തനെ വധിക്കണമെന്നു്) ഹാ! ഹാ!=കഷ്ടം! കഷ്ടം!!

438. നിശ്ശേഷനാശം=നിശ്ശേഷം (സകലം) ആയ നാശം.

459. ശൂലശിരോരോഹം=കഴുവിന്മേൽ കയററം, ശീലഗുണം=സ്വഭാവഗുണം

462. ഉണ്ടു വരുന്നു ശകടദാസൻ=ശകടദാസൻ വരുന്നുണ്ടു്.

463. മോദാകുലത=സന്തോഷംകൊണ്ടുള്ള പാരവശ്യം.

466 ഉഴറ=ബദ്ധപ്പെട്ടു (പരിഭ്രമിച്ചു)

468. അതിവിനയം=വളരെ വണക്കം.

469. അതികൗതുകം=വളരെ സന്തോഷം. ഗാഢാലിംഗനം=മുറുകെ കെട്ടിപ്പിടിക്ക.

471. അയി! ശകട!=ഹേ ശകടദാസ!

472. മരണഭയം=മരണത്തിൽനിന്നുള്ള ഭയം. പ്രിയസുഹൃൽ=പ്രിയമിത്രമേ!

473. സചിവവരവചനം=മന്ത്രിശ്രേഷ്ഠന്റെ വാക്കു്. ഇതി=ഇങ്ങനെ.

474. കല്നിലം അമർന്നിതു ഞാൻ അദ്യഹോ!=ഞാൻ കഥാസ്ഥലത്തു ചെന്നുചേർന്നതാണു്. പിന്നത്തെ കഥ ആശ്ചര്യംതന്നെ. പ്രിയതരസ്സുഹൃത്തു്=ഏററവും പ്രിയനായ ബന്ധു.

476. ശകടഗിരം=(ദ്വന്ദ്വാന്തം. സ്ത്രീ. ദ്വി. ഏ. വ) ശകടദാസന്റെ വാക്കിനെ. വഴിക=ഇളകുക. (കവിയുക)

477. സല്ലാപം=അഭിമുഖമായിട്ടുള്ള സംഭാഷണം.

478. സിദ്ധാൎത്ഥൻ=സിദ്ധം (സാധിച്ചതു്) ആയ അൎത്ഥ(കാൎയ്യ)ത്തോടുകൂടിയവൻ. ഞാനും=എന്നതിലെ 'ഉം' എന്ന അവ്യയത്തിന്റെ സാമൎത്ഥ്യംകൊണ്ട്, താൻ സ്വാൎത്ഥ ചോദനകൊണ്ടുതന്നെ സിദ്ധാൎത്ഥനാണല്ലൊ. ഇപ്പോൾ തന്റെ സഹായംകൊണ്ടു ഞാനും സിദ്ധാൎത്ഥനായി എന്നൎത്ഥം സിദ്ധിക്കുന്നു. താൻ എനിക്ക് ഒരു വലിയ കാൎയ്യം സാധിച്ചുതന്നു എന്നു സാരം.

480. തരുവൻ ഇതു തവ=അങ്ങേക്കു ഞാൻ ഇതു തരുന്നു. പുനഃ=പിന്നെ.

482. ബഹുമാനമോദാൽ=സന്തോഷപൂൎവ്വം.

485. കാരുണ്യം=കൃപ.

486. ഭൂഷണം=ആഭരണം.

487. അംഗുലീയം=മോതിരം. അടയാളം=മുദ്ര. ഭണ്ഡാരമഞ്ജ=ഭണ്ഡാരപ്പെട്ടി. (ഈ 'മഞ്ജ' എന്ന സംജ്ഞ ചിറക്കൽ, പാലക്കാട്ട് മുതലായ ദിക്കുകളിലാണ് അധികം പ്രയോഗിച്ചുകണ്ടിട്ടുള്ളത്. ഇതു ഗ്രന്ഥകാരനെ അനുമാനിപ്പാനും ഉപകരണമായിരിക്കും)

488. ആവശ്യം=പ്രയോജനം.

489. നിയോഗതൽ=കല്പനപ്രകാരം (അ. പു. പ. ഏ. വ)

490. അമാത്യനാമാങ്കം=അമാത്യന്റെ നാമം (പേർ) ആകുന്ന അങ്ക(അടയാള)ത്തോടുകൂടിയതു്. ('രാക്ഷസൻ' എന്ന പേർ കൊത്തിയതു്).

491. ഓതിനാൻ=പറഞ്ഞു.

493. വണ്ടാൎത്തഴക്കുഴലാം=വണ്ടിൻകൂട്ടംപോലെ (കറുത്തു) തഴച്ചതു് (ഇടതിങ്ങിയതു്) ആയ കുഴൽ (തലമുടി) ഓടുകൂടിയവളാം (സുന്ദരി) കാന്ത=പത്നി (ഭാൎയ്യ)

494. ഉണ്ടായ=എന്നോടു പിരിയുന്നതുകൊണ്ടുണ്ടായ. ശോകം=ദുഃഖം. പൊറാഞ്ഞു=സഹിക്കാൻ വയ്യാഞ്ഞു. ഉൾക്കാമ്പിന്നു വിനോദാൎത്ഥം=മനസ്സിന്നു വിനോദിപ്പിപ്പാൻവേണ്ടി.

495. അഴിച്ചുകൊണ്ടോ=; അഴിച്ചുവാങ്ങി. (നായികാനായകന്മാർ പരസ്പരം ഒന്നിച്ചില്ലെങ്കിലും സ്വനാമത്തോടുകൂടിയ ഭൂഷണം കണ്ടിട്ടെങ്കിലും സങ്കല്പസുഖം അനുഭവിക്കുന്നതിനായി പരസ്പരം ഭൂഷണങ്ങളാം കൈമാറുന്നതു പതിവാണല്ലൊ. ഏവം=ഇങ്ങിനെ.

498. കുസുമപുരവാസി=കുസുമപുരത്തിൽ വസിക്കുന്നവൻ.

499. ഗൃഹനികടഭൂമി=വീട്ടിന്റെ സമീപസ്ഥലം.

500. ഒക്കെ ഒക്കും=അതു ശരിതന്നെ. ഇക്കണക്കെ=ഇതുവിധം. വസ്തു=പദാൎത്ഥം.

501. വണിക്കുകൾ=കച്ചവടക്കാർ.

139. രാഗം=സ്നേഹം (രഞ്ജിപ്പ്)

140. പ്രതിവിധാനം=പ്രതിവിധി (മറുകയ്യ്). അനുഗ്രഹം=സമ്മാനങ്ങളെക്കൊണ്ടു സന്തോഷിപ്പിക്ക. നിഗ്രഹം=ദണ്ഡങ്ങളെ പ്രയോഗിച്ച് ശിക്ഷിക്കുക.

141. ക്ഷുദ്രമതികൾ=ദുർബുദ്ധികൾ.

142. സപ്തവ്യസനങ്ങൾ=സപ്ത (ഏഴ്) വ്യസന(ആപൽകാരണ)ങ്ങൾ. (അവ—സ്ത്രീസേവ, ചൂതുകളി, നായാട്ട്, മദ്യപാനം, വാക്പാരുഷ്യം, ദണ്ഡപാരുഷ്യം, അർത്ഥദൂഷണം ഇവയാകുന്നു. ഇവയിൽ ആദ്യത്തെ നാലും കാമജങ്ങളും മറ്റേവ മൂന്നും കോപജങ്ങളുമാകുന്നു. എന്നു വിവേകം). പ്രമത്തർ=അവരവരുടെ കൃത്യങ്ങളിൽ മനസ്സിരുത്താത്തവർ. "പ്രമാദോനവധാനതാ" എന്നഭിധാനം. ക്ഷിപ്താധികാരികൾ=അധികാരം ഒഴിപ്പിക്കപ്പെട്ടോർ (ഉദ്യോഗത്തിൽനിന്നു പിരിക്കപ്പെട്ടവർ)

143. അനർത്ഥങ്ങൾ=ദോഷങ്ങൾ.

145. ഏവം=അനുഗ്രഹം ആകുന്നു. ഇതും=ഇങ്ങനെയുള്ള ഇതും (ഉദ്യോഗത്തിൽനിന്നു പിരിക്കുക) അനുഗ്രഹമാകുന്നു. (ശിക്ഷിക്കേണ്ടവരെ ശിക്ഷയൊന്നും ചെയ്യാതെ ഉദ്യോഗത്തിൽനിന്നു പിരിക്കുകമാത്രം ചെയ്താൽ അതു് അനുഗ്രഹമാണെല്ലൊ എന്നു താൽപര്യം.) കേവലം ദോഷം അല്ലാതെ ഉള്ള ഒന്നോ=ഇതിനു ദോഷമില്ലേ? എന്നു ശങ്കിക്കുന്നവരോടു അല്പം ദോഷമില്ലാതെ ഒന്നുമില്ല. എന്നാൽ പിന്നെ ഉണ്മയിൽ ദോഷം കുറഞ്ഞതു ചെയ്യുകയേ നിവൃത്തിയുള്ളുവെന്നു വിചാരിച്ചുകൊണ്ടു് ഇങ്ങനെ ചെയ്യുക്.

147. ലുബ്ധപ്രകൃതികൾ=കിട്ടിയതൊന്നും പോരാ എന്നു വിചാരിക്കുന്ന സ്വഭാവക്കാർ.

149. രാജധനപ്രാണനാശഭയം=രാജാവിങ്കൽനിന്നു ധനവും പ്രാണനും നശിക്കുമെന്നുള്ള ഭയം.

150. പരവശപ്പെട്ടവർ=പരന്നു് അധീനപ്പെട്ടവർ.

151. സാഹസകാരികൾ=സാഹസം (വീണ്ടുവിചാരമില്ലാത്ത പ്രവൃത്തി) ചെയ്യുന്നവർ.

153. ഉഭയപക്ഷം=അനുഗ്രഹവും നിഗ്രഹവും (ഇവിടെ ക്രമവിവക്ഷയുണ്ട്). മുന്നതു്=ആദ്യത്തേതു് (അനുഗ്രഹം)

154. പിന്നെപ്പറഞ്ഞപക്ഷം=നിഗ്രഹം. വൈഷമ്യം=ദോഷം (അപകടം) ആ ദോഷങ്ങളെ താഴെ വിവരിക്കുന്നു.

156. പ്രധാനജനങ്ങൾ=മുഖ്യന്മാർ. ബന്ധം=ശിക്ഷ. കില=ലോകപ്രസിദ്ധിവാചകം (അവ്യയം)

157. വിശ്വാസം=ദോഷം വരികയില്ല എന്നുള്ള ഉറപ്പ്.

160. ആദരപൂൎവ്വകം=ആദരവോടുകൂടി.

162. ബഹുരോഷം=കോപത്തോടുകൂടി.

163. ഉത്സാഹം=അവനവന്റെ കാൎയ്യത്തിൽ ഉന്നിവ്.

164. അസ്ത്രശസ്ത്രാഭ്യാസം=ആയുധങ്ങളെക്കൊണ്ടുള്ള പയററൽ

167. പാടവം=കാൎയ്യസാമൎത്ഥ്യം.

171. പൂൎവ്വം=പണ്ടു്. (നന്ദവധത്തിനു സഹായിച്ചു കഴിഞ്ഞു) പ്രതിശ്രുതം=കരാറു ചെയ്യപ്പെട്ടതു്. നന്ദവധത്തിനു സഹായിച്ചാൽ പകുതി രാജ്യം കൊടുക്കാമെന്നു കരാറു ചെയ്തിട്ടുള്ളതു്).

174. കൃതഘ്നർ=ഉപകാരം ചെയ്തവരെ നിഗ്രഹിച്ചവർ. [illegible]യം=കേളി, (അപവാദം)

178. അന്തൎന്നഗരത്തിൽ=നഗരത്തിനുള്ളിൽ.

179. എന്തൊന്നു കണ്ടിട്ടു്=എന്തുപായം കണ്ടിട്ടു്. ഉപേക്ഷിക്കുക=കൈവിട്ടുകളയുക.

180. വൈരസ്യം=വിരോധം.

181. ഉള്ളിൽ കിടന്നാൽ=നഗരത്തിൽ ഇരുന്നാൽ.

186. ഏററം ഉപായങ്ങൾ=വളരെ കൌശലങ്ങൾ.

187. ഉള്ളിൽ=ദേഹത്തിനകത്തു്. ഇളകാതെ=ഉറച്ചു്. ശല്യം=അമ്പിന്റെ മുന, തോക്കിന്റെ ഉണ്ട മുതലായ വേദനയുണ്ടാക്കുന്ന സാധനം.

188. വിഭ്രമം=ഓൎമ്മക്കുറവ്.

189. വിക്രമം=കൈയേററം (യുദ്ധം) പാട്ടാക്കുക= സ്വാധീനമാക്കുക.

191. പ്രാണൻ കളയുക=മരിക്കുക.

192. ആകാ= നല്ലതല്ല. കണ്ടുകളക=ആലോചിച്ചു കൈവിടുക.

193. കററം=ദോഷം. ഗുണജ്ഞൻ=ഗുണങ്ങളെ അറിയുന്നവൻ (വിദ്വാൻ) മന്ത്രിസത്തമൻ=മന്ത്രിമാരിൽ അതിശ്രേഷ്ഠൻ. (അത്ര യോഗ്യനായ ഒരാളെ നശിപ്പിക്കുന്നതു വലിയ നഷ്ടമാണെന്നു സാരം)

194. കാട്ടിൽ കിടക്കുന്ന കാട്ടാനയെപ്പോലെ=കാട്ടാനയെ പിടിപ്പാൻ ആളും ആയുധവും കൂട്ടിച്ചെന്നു നേരിട്ടാൽ അതു നമ്മെ നിശ്ശേഷം നശിപ്പിച്ചുകളയും. അല്ലെങ്കിൽ നാം പ്രയോഗിക്കുന്ന ആയുധങ്ങളേററു് അതു മരിച്ചുപോയെന്നും വരാം. അതിനാൽ ചതിയായി വാരിക്കുഴിയിലോ കൊപ്പത്തിലോ അകപ്പെടുത്തി, അതിന്റെ ഇഷ്ടംപോലെയുള്ള ഭക്ഷണാദികൾ കൊടുത്തു വശീകരിച്ചു നല്ല മൎമ്മജ്ഞന്മാർ അതിനോടു നയത്തിൽ പെരുമാറിയാൽ ഇതരന്മാൎക്കു ദുഷ്കരങ്ങളായ അനേകം കാൎയ്യങ്ങൾ അതിനെക്കൊണ്ടു സാധിക്കാമല്ലോ. അതുകൊണ്ടു് ഇണങ്ങിയാലും പി

ണങ്ങിയാലും 'മഹാസത്വത'കൊണ്ട് അമാത്യരാക്ഷസൻ ഒരു ആനയെപ്പോലെയാണെന്നു സാരം. വീട്ടിൽ വരുത്തുക=സ്വാധീനമാക്കുക.

195. ആയുഷ്മൻ-പറഞ്ഞാൽ-മടക്കുവാൻ ആളല്ല- (ഞാൻ) എന്നു ചേൎത്ത് അന്വയിക്കണം.

197. അതിശയം=ഗുണാധിക്യം.

198. ഭഗവതിദേവി!=ബ്രാഹ്മണി! "ഭഗവത്യാൎയ്യാദ്ധിമേഖലാ" എന്ന് അമരം.

199. നന്ദസ്ഥാപതികൾ=നന്ദരാജാക്കന്മാർ. നിത്യമായി=പതിവായി. മന്ദിരം=ഗൃഹം (രാജധാനി) ചിന്തിച്ചകാലം=വിചാരിച്ച സമയത്ത്.

200. നിജവാസിതം=തന്റെ വാസം. ('വാസം' എന്ന അൎത്ഥത്തിൽ 'വാസിതം' എന്നുള്ളതിന്റെ സാധുത്വം ചിന്ത്യം) വന്നിതെന്നില്ല=വന്നില്ല. മനസി=(സ-ന-സ-ഏ-വ) മനസ്സിൽ. മേ=എന്റെ.

201. കല്പിതം=നിശ്ചയിച്ച സംഗതി. സാധിപ്പതിനറിയാതെ=സാധിപ്പാനുള്ള മാൎഗ്ഗം ഇന്നതെന്നു മനസ്സിലാവാതെ. കല്പാന്തം=പ്രളയം വരെ ദീൎഘകാലം എന്നു താൽപൎയ്യം. വസിച്ചീടുക=കാത്തിരിക്കുക. യോഗ്യം=ശരിയുള്ളത് (യുക്തം).

202. അതുമൂലം=വളരെക്കാലം കാത്തിരിക്കുന്നതു യോഗ്യമല്ലെന്നുള്ള കാരണത്താൽ. വാണാൻ=രാജധാനിയിൽ പ്രവേശിച്ചു. അന്തരംഗം=ഉള്ളകം (രഞ്ജിപ്പ്)

203. അതിമാത്സരം=വളരെ ദ്വേഷ്യമുള്ളത് (സ്പഷ്ടം) ക്രി-വി.

204. ഏകത്ര=(അവ്യ) ഒരേടത്ത്.

206. അൎത്ഥപുരസ്സാരം=അൎത്ഥ (ധന)വും, പുരസ്സാരം=പുരസ്കാരം (ആദരസേവനം) ആളും അൎത്ഥവും എന്നു താൽപൎയ്യം. നിജബുദ്ധിവിലാസം=തന്റെ ബുദ്ധിസാമൎത്ഥ്യം.

208. ചിത്തം ഉറപ്പിച്ച്=മനസ്സുറപ്പിച്ച്.

209. ഒന്ന്=ഒരു സംഗതി (ഒരു വിചാരം) സാക്ഷാൽ= (അവ്യ) സ്പഷ്ടമായിട്ട് ആ വിചാരമെന്തെന്നു പറയുന്നു.

210. നന്ദപ്രാപന്മാരെ— എന്നു തുടങ്ങി— പൎവ്വതപുത്രനെ വാഴിപ്പതിനു ഭാവമെന്നുള്ളാലെ ചൊല്ലു—എന്നുവരെ.

213. പട്ടാങ്ങ്=പരമാൎത്ഥം.

215. മത്സരം=പക്ഷപാതം. അഹംഭാവം=ഞാനെന്ന ഭാവം (ഗൎവ്വ്).

216. ദൈവം=വിധി "ദൈവം, ദിഷ്ടം, ഭാഗധേയം, ഭാഗ്യം, സ്ത്രീ നിയതിൎവ്വിധിഃ" എന്നമരം.

218. ദൈവം=ദൈവത്തെ (അ-ന-മ.ദ്വി-ഏ-വ)· പ്രമാണിക

# ആറാംപാഠം.

(അന്നനടവൃത്തം)

1. അരിയെ=(ന. വി) നല്ലവളെയ.

3. മേളിക=യോജിപ്പിക്ക.

4. ഇളമധു=ഇളതേൻ (തേൻ മൂത്താൽ കയ്പുരസം വരുന്നതുകൊണ്ട് ആ ദോഷമില്ലാത്തതെന്നു സാരം.) മോഹവുമിളച്ച്=മോഹം തീർത്ത്.

5. വിചിത്രം=ഭംഗിയുള്ളത്.

6. അതിപ്രവരൻ=അതിസമർത്ഥൻ. മതിപ്രയോഗം=ബുദ്ധിസാമർത്ഥ്യം. അമാത്യൻ=അമാത്യരാക്ഷസൻ.

7. പ്രവൃദ്ധരാഗം=വലുതായ മത്സരം.

9. മൊഴിഞ്ഞു=പറഞ്ഞു.

11. പാരകന്നുവന്നു=പറയാത്ത തരമില്ലെന്നു വന്നു. (നിങ്ങളുടെ നിശ്ശ്വാസംകൊണ്ടെന്നു സാരം) വചസി=(സ. ന. സ. ഏ. വ) വാക്കിൽ.

13. ഭദ്രഭടാദികൾ=ഭദ്രഭടൻ പുരുഷദത്തൻ മുതലായവർ.

14. ഏകമതം=സമ്മതം. (ഭദ്രഭടാദികളുടെ പ്രവേശത്തെ വിവരിക്കുന്നു.)

19. വിരഞ്ഞ്=തിടുക്കപ്പെട്ട്.

21. അതിനായിട്ട്=പടസ്സ്. (ആന, കുതിര മുതലായവയുടെ ആധിപത്യം)

22. (ഭദ്രഭടാദികൾ ഗൂഢമായറിയിച്ച സംഗതി വിവരിക്കുന്നു)

24. ഒരവസ്ഥ=ഒരു സംഗതി.

26. അവസരം=സമയം (തക്കം).

30. അതു സമസ്തവും=രാക്ഷസാമാത്യൻ ചന്ദ്രഗുപ്തനോടു യോജിക്കാൻ തരം നോക്കിയിരിക്കയാണെന്നും, അതുകൊണ്ടു മലയകേതുവിനേയും അദ്ദേഹത്തെ സഹായിക്കാൻ ഒരുങ്ങിയിരിക്കുന്ന തങ്ങളേയും അമാത്യരാക്ഷസൻ ചതിക്കുമെന്നും, ഭദ്രഭടാദികൾ പറഞ്ഞ സംഗതികളെല്ലാം.

32. നൃപതിയെ സ്നേഹം പെരികെയുള്ളോരെ=സേനാപതിയായ ശിഖരസേനനെ.

34. അതുകേട്ട്=ശിഖരസേനൻ വിശ്വസ്തനാണ് എന്നും രാക്ഷസാമാത്യൻ ചതിയനാണ് എന്നും ഭദ്രഭടാദികൾ വിചാരിച്ചതു ശരിയാണെന്നു ഭാഗുരായണൻ പറഞ്ഞതു കേട്ട്.

36. ചിരിച്ചു ഭാഗുരായണൻ = ചിരിക്കുകാരണം, മലയകേതുവിന്റെ ഈ അഭിപ്രായം മാറി രാക്ഷസാമാത്യനെ വിശ്വാസമില്ലാതെയാക്കുവാൻ താൻ വഴി കണ്ടിട്ടുണ്ടെന്നുള്ള കരുതൽ ആണ്.

37. അതിനുള്ളമമാത്യാധികല്പമില്ല="അമാത്യനെപ്പോലെ പെരികെ സ്നേഹമുള്ളവർകളാരുമില്ല" എന്ന് അങ്ങുന്ന പറഞ്ഞതിന്ന യാതൊരു സംശയവുമില്ല. അമാത്യരാക്ഷസനെപ്പോലെ സ്വാമിഭക്തി മററാർക്കുമില്ല എന്ന് എനിക്കും സമ്മതമാണ്. പക്ഷെ അത് അങ്ങയുടെ പേരിലല്ല, ചന്ദ്രഗുപ്തൻെറ പേരിലാണെന്നാണ് ഞങ്ങൾ വിചാരിക്കുന്നത്. അതിന്ന ഈ കാരണങ്ങളെ പറയാം എന്നഭിപ്രായം.

38. 'ചാണക്യനോട്'—പിണക്കമുണ്ടെങ്കിലും, ചന്ദ്രഗുപ്തനോട് പിണക്കമില്ലെന്നല്ല ഏററവും ഇണക്കമുണ്ട്; അതുകൊണ്ട് വക്രബുദ്ധിയായ ചാണക്യൻെറ ക്രൗര്യം കണ്ടുകണ്ട് സഹിക്കാതെ ചന്ദ്രഗുപ്തൻ അദ്ദേഹത്തിൻെറ മന്ത്രിസ്ഥാനത്തെ ഒഴിപ്പിച്ചാൽ അപ്പോൾ അമാത്യരാക്ഷസൻ ചന്ദ്രഗുപ്തനോട് ചേർന്ന് അദ്ദേഹത്തിൻെറ മന്ത്രിയായിരിക്കയും ചെയ്യും. അപ്പോൾ അങ്ങക്ക ദ്രോഹികളോട് അവിശ്വാസം തോന്നാനിടവരും. അങ്ങനെ വരരുതെന്ന കരുതീട്ടാണ് അവർ ഇപ്പോൾതന്നെ ശിഖരസേനനെ ആശ്രയിച്ച് അങ്ങയെ കാണാൻ വന്നത്.

49. നിരന്നില്ല=യോജിച്ചില്ല.

50. കടുമ=കടുപ്പം (ക്രൗര്യം)

52. മമതാ=സ്നേഹം.

55. പിതൃഹന്താവ്=അച്ഛനെ കൊന്നവൻ.

57. ജലക്രിയ=ഉദകക്രിയ.

60. ശിരസി=(സ, ന. സ. ഏ. വ) തലയിൽ.

61. ഉഴറി=തിടുക്കത്തിൽ.

62. പരികരവേണം=പരിവാരങ്ങളും മററും വേണം.

65. വസുസമൻ=വസുക്കളോട് (ദേവവിശേഷം) തുല്യൻ. അതിമാനുഷൻ എന്ന താൽപര്യം

66. പഥികവേഷമായ്=വഴിയാത്രക്കാരൻെറ വേഷത്തിൽ. പുരം=പുരത്തെ (മകാരാന്തം സ്ത്രീ. ദ്വി. ഏ. വ)

68. പ്രവിഷ്ടൻ=കടന്നുവന്നവൻ.

69. പെരികെ നന്ന എടോ വരിക അരികിൽ=സ്വാഗതം അടുത്തുവരു.

70. രഹസ്യം=ഗൂഢം. പുറത്തിരുന്ന സംസാരിച്ചാൽ മററുള്ളവർ അറിയാനിടവരുന്നകിലോ എന്ന ശങ്കിച്ചു മുറിക്കകത്ത് ഇരുന്ന പറയാമെന്ന നിശ്ചയിച്ചു.

72. അതിഗുണനയം=വളരെ ഗുണങ്ങളും നയവും.

74. മലയകേതുവും സചിവനും=മലയകേതുവും ഭാഗുരായണനും.

75. അറയിലെന്നുകേട്ട് = അമാത്യരാക്ഷസൻ മുറിക്കകത്താണെന്ന് അവിടെയുള്ളവർ പറഞ്ഞുകേട്ട്.

76. ഇറപൊന്ത് = ഒളിച്ച്. (ഇതൊരു ദേശ്യഭാഷാപ്രയോഗമാണെന്നു തോന്നുന്നു)

77. കളുകേന = താൽപര്യത്തോടുകൂടി (അ. ന. തൃ. ഏ. വ)

78. അരിപുരം = ശത്രുവിന്റെ പട്ടണം.

82. ബാഹ്യതപം = പരക്കെ അറിയത്തക്കവണ്ണം.

83. മറവുകൾ = ഒളിവുകൾ (രഹസ്യങ്ങൾ)

85. അതിവിദഗ്ദ്ധൻ = അധികം സമർത്ഥൻ.

88. പരുവതകപുത്രൻ = പൎവ്വതകപുത്രൻ (പാൎവ്വതി = പാറു എന്നപോലെ തത്ഭവരൂപം)

89. തിരിയുന്നില്ല = മനസ്സിലാകുന്നില്ല.

90. നൃപ............ത്തമ! = രാജശ്രേഷ്ഠ! കപടമന്ത്രികൾ = കളവുള്ള മന്ത്രികൾ.

91. പരക്കയോൾ = വ്യാപിക്കുമ്പോൾ.

94. അഗതിവേഷം = പിച്ചക്കാരന്റെ വടിവ്.

96. 'ചണകപുത്രനോട് —എന്നുമുതൽ ധരണീശൻതന്നെ സ്തുതിക്കേണം' എന്നുവരെ മന്ത്രി പറഞ്ഞതായിട്ടുള്ള പ്രകാരം.

99. മനംകെട്ട് = മനസ്സ് ഇടിഞ്ഞ്. നന്ദനിധനചിന്തയാ = (അ. സ്ത്രീ. തൃ. ഏ. വ) നന്ദവധം ഓർത്ത്.

100. നിരുത്സാഹന = (അ. പു. തൃ. ഏ. വ) ഉത്സാഹക്കുറവോടുകൂടി.

102. ഉദ്യോഗം = ഉത്സാഹം.

103. ഉറന്ന = ഉറിയ.

104. കുമുദബാന്ധവൻ = ചന്ദ്രൻ. മനോസന്നിഭൻ = കാമനോടു തുല്യൻ.

105. മണികലശം = രത്നകുംഭം.

106. നിറക്കുക = ശോഭിക്കുക (നിറമുള്ളതായിത്തീരുക)

108. പരവശം = പാരവശ്യം (കെടുതി).

109. നിവിൎത്തുക = എഴുനീല്പിച്ചിരുത്തുക. നിവൃത്തി = ശാന്തി.

115. ആശാതരംഗം = കല്പനക്ക തടസ്സം.

117. ചാരൻ = കരടകൻ.

118. വിരുത് = സാമൎത്ഥ്യം.

119. ഭേദം = ഭേദോപായം. (തമ്മിലിടയിക്കുക). 'ശിഷ്യനും' എന്നുമുതൽ 'മനസി സന്തതം' എന്നുവരെയുള്ള ഭാഗംകൊണ്ട് സൂനകലശന്റെ ഭേദപ്രയോഗത്തിന്റെ പ്രയോജനത്തെ വിവരിക്കുന്നു.

175. ഭംഗം=തടസ്സം.

176. കുടിലൻ=വക്രബുദ്ധി. കടുമ=ക്രൂരത.

178. വിധിബലം=ദൈവസഹായം.

180. പറഞ്ഞതൊക്കെ നീ- എന്നു ചോദ്യകാർത്ഥം.

181. തരിവള=ഉള്ളിൽ തരിയിട്ട (കിലുങ്ങുന്ന) വള.

183. മതിഭ്രമം=മനസ്സിലെ സംശയം.

184. പാതകം=കശ്മലം.

190. പരിതോഷം=സന്തോഷം. പരിഭവം=(പുച്ഛം) [illegible].

192. മുഴി=ബന്ധപ്പെട്ട്. വസിക്കണം=ഇരിക്കണം

194. ശിരസി=(സ. ന. സ. ഏ) തലയിൽ. പട്ടം=(കിരീടത്തിന്നു താഴെയുള്ള) ഉഷ്ണീഷം. ശിരസി+വേഷ്ടനം=തലവേഷ്ടനം. അത് ശത്രുവധത്തിനുള്ള ഉപായത്താൽ ആലോചിക്കുന്നതുകൊണ്ടുണ്ടായിട്ടുള്ളതാണെന്നു സാരം.

195. അതിനു=പട്ടം കെട്ടുന്നതിന്.

197. പഴുത്=തരം (അവസരം)

203. എള്ളും ഉചിതം ഇല്ല=നമുക്കു ഗുണമൊന്നുമില്ല.

204. സചിവവിപ്രിയം=മന്ത്രിവിരോധം.

206 ഇഹ=ഇതിൽ (മന്ത്രിവിരോധത്തിൽ) ചേതം=ഹാനി (തരക്കേട്) ഇദം പദം, ചേതം എന്ന സംസ്കൃതത്തിന്റെ തത്ഭവം.

208. പ്രകൃതികൾ=രാജകാര്യനിർവ്വാഹകന്മാരായ ഉദ്യോഗസ്ഥന്മാരും പുരവാസികളായ ജനങ്ങളുടെ സമൂഹവും. "അമാത്യാദ്യാസ്തഥാപൌരാഃ സദ്ഭിഃ പ്രകൃതയഃ സ്മൃതാഃ" എന്നു കോശം. പ്രകൃതിക്ഷോഭം=സാമാന്യക്ഷോഭം. അനുരാഗം=സ്നേഹം (സ്വാമിഭക്തി)

209. അവൻ=ചാണക്യൻ. നിരാകൃതൻ=അധികാരത്തിൽനിന്നു തള്ളപ്പെട്ടവൻ.

213. മറുത്ത്=തമ്മിലിടഞ്ഞ്.

215. ചരിതാർത്ഥം=നടന്ന വൃത്താന്തം.

216. നവനന്ദാനുരാഗികൾ=നവനന്ദന്മാരെക്കുറിച്ചു ഭക്തിയുള്ളവർ.

217. വിദ്വേഷം=വൈരം.

219. അരിവധം=ശത്രുനാശം

220. അവരെ=ശത്രുവധത്തിനു സഹായിക്കുന്നവരെ (കണ്ട് ആശ്രയിച്ച് ഇരിക്കും; എന്നു വാക്യയോജന.

221. അവസ്ഥ=കാര്യത്തിന്റെ സ്ഥിതി

222. ഉരത്ത്=ശക്തിയോടുകൂടി. (യുക്തി കാണിച്ച് സ്വാമിപ്രായം സ്ഥാപിച്ച് എന്നു സാരം).

29. ഇതി=(അവ്യ) ഇങ്ങനെ. വിവിധ...............ദീക്ഷണം=പലവിധത്തിലുള്ള ശസ്ത്രങ്ങളെക്കൊണ്ടു ഭയങ്കരമായ.

30. കുസുമ...........ഭുവി=(ഭൂ. സ്ത്രീ. സ. ഏ) കുസുമപുരത്തിന്റെ സമീപത്തിൽ.

31. അഖിലജനം=മററു സകല ജനവും. ആവാസശാലം=കൂടാരം.

33. അചല............തനയ!=പർവ്വതരാജപുത്രി! ഗുണഗണസമ്പന്നേ!=സകല ഗുണങ്ങളുമുള്ളവളേ! സമ്പ്രതം=(അവ്യ) ഇപ്പോഠം. കല്പിക്കുക=നിശ്ചയിക്കുക.

34. ഇഹ കടകമതിൽനിന്ന്=ഈ കൂടാരത്തിൽനിന്ന്. "കടകോസ്ത്രീനിതംബോദ്രേർദ്ദന്തിനാംമന്തമണ്ഡലേ, സാനുമദ്വലയേരാജധാന്യാം വലയയോരപി" എന്നു കോശം.

35. മമ നികടഭുവി=എന്റെ സമീപത്തിൽ. തവ ആജ്ഞയാ=അങ്ങയുടെ കല്പനയോടുകൂടി. മുദ്ര=അടയാളം.

38. വിതഥ=വിശേഷം. (ഉണ്ട് എന്നു ചേർത്തുകൊൾക) അവർ കർമ്മത്തിൽ=ചാണക്യചാരന്മാർതന്നെ തമ്മിൽ. ചാണക്യന്റെ അടുക്കൽ വളരെ വേഷംമാറിട്ടുള്ള എന്നിട്ടും അവരെ അറിവാൻ സാധിക്കയില്ലെന്നു വരുത്തുവാനാണ് ഇത്.

42. അചലപതിതനയശിരഃ=(രേഫാന്തം. സ്ത്രീ. ദ്വി. ഏ) പർവ്വതരാജപുത്രനായ മലയകേതുവിന്റെ ശിരസ്സിനെ=തലയെ

44 പത്രം മമ ദേവൻ കണ്ടേ അയച്ചുവു=മമ പത്രം ദേവൻ കണ്ടേ അയക്കാവു എന്നർത്ഥം. പത്രം=എഴുത്ത് (പോസ്റ്റ്, ടിക്കററ്, ചീട്ട്)

46. അന്തരം=വ്യത്യാസം, നിക്ഷം. (കൈക്കൊണ്ടേശേം- കൈക്കൊണ്ടെന്നും- ഗ്രീഷ്മസന്ധി.)

47. തദനു=(അവ്യ) അതിനുശേഷം. പുനരുപാതിഗ്രഹം=പുനഃ ഉപാതിഗ്രഹം എന്നു പദച്ഛേദം ചെയ്യാൻ പാടില്ലാത്തതിനാൽ അപഭ്രംശംതന്നെ.

48. പൃഷ്ട്വ=ആലോചിച്ചു.

49. മയി=(അസ്മത്. സ. ഏ) എന്നിൽ. സതതം=(അവ്യ) എപ്പോഴും. അധികതരവിശ്വാസം=ഏററവും വിശ്വാസം. മാം=(അസ്മത്. ദ്വി. ഏ) എന്നെ.

50. ദുർന്നയം=കപടനീതി. (വിശ്വസിച്ചവരെ ചതിക്കുക മുതലായത്)

52. വിധിവിഹിതം=ദൈവകല്പിതം. ഇത്=ചാണക്യന്റെ ചതിപ്രയോഗത്തിൽപെട്ടു വരുന്ന ആപത്ത്. വിദ്വാൻ=അറിവുള്ളവൻ.

54. നയവിനയ............ബലൻ=നീതിയും അറിവും വലുതായ ബലവും ഉള്ളവൻ. സുഭഗ!=ഭദ്ര!

55. സൎവ്വദാ=(അവ്യ) എപ്പോഴും.

56. നന്ദനാം വീൎയ്യപനിലെ മതിവിശാരദത്താൽ=സാമൎത്ഥ്യത്തിനിമിത്തം.

57. നിഖില............വിശേഷമതി=സകല നീതിതന്ത്രങ്ങളിലും അറിവുള്ളവൻ.

58. സപദി=ഇപ്പോൾ (അവ്യ)

60. കപടസചിവരുടെ=കള്ളവുള്ള മന്ത്രിമാരുടെ. മതം=അഭിപ്രായം. കിഞ്ചന=(അവ്യ) അല്പം

61. പ്രയോഗങ്ങൾ=പ്രവൃത്തികൾ.

62. പാളി=പാത്തു്. (വടക്കൻഭാഷ)

63. കസൃതി=കള്ളപ്പേരു് (യോജിച്ചിരിക്കുന്നവരെ ഭേദിപ്പിപ്പാനുള്ള കൌശലം)

64. സാമ്പ്രതം=(അവ്യ) ഇപ്പോൾ.

65. ക്ഷിപ്രം=വേഗത്തിൽ.

66. ബോധം=മതി

68. വിവിധ............സമേത!=പലവിധ ഗുണങ്ങളുടെ ഇരിപ്പിടമായുള്ളാവേ!

69. പ്രണയം=സ്നേഹം, പെരുത്തു്=വളരെ (ഉണ്ടല്ലോ)

70. "വിശ്വസിച്ചാൽ ചതിച്ചീടുകയില്ലഞാൻ" എന്നു ഭാഗുരായണൻ പറഞ്ഞതിന്റെ സാരം, എത്ര ഗൂഢമായ കാൎയ്യവും എന്നോടു പറയാൻ വിരോധമില്ലെന്നു മലയകേതുവിനെ വിശ്വസിപ്പിക്കുവാനാകുന്നു. ഭാഗുരായണനും ക്ഷപണകനും ചാണക്യന്റെ ചാരന്മാരാകകൊണ്ടു് അവരുടെ അവിടത്തെ നില അന്യോന്യം അറിയാവുന്നതുകൊണ്ടു ക്ഷപണകനെ വിശ്വസിപ്പിക്കാൻവേണ്ടി ഭാഗുരായണൻ ഇങ്ങനെ പറഞ്ഞിട്ടാവശ്യമില്ലല്ലോ.

71. നിൎണ്ണയിക്കാം=തീൎച്ചയാക്കാം. (അതുകൊണ്ടു പറഞ്ഞുകൂടാ എന്നല്ലാ. തനിക്കു പറവാനുള്ള സംഗതി അത്രമാത്രം ഗോപ്യമാണെന്നാണു ക്ഷപണകൻ നടിക്കുന്നതു്.

72. അതിന്=പറയുന്നതിന്. വിഷമത=വൈഷമ്യം. എന്നുമേ=ഒരിക്കലും,

73. അന്തരാ=(അവ്യ) ഉള്ളിൽ.

74. ഭീതി=ഭയം.

75. ഭയം അതിന് കിമപി നഹി=അതിനു ഭയം ഒട്ടും വേണ്ട. (ഈ അനുവാദം സമ്പാദിപ്പാൻ വേണ്ടിയാണു് ഭയം നടിച്ചതു്)

76. ഭയവിവശഹൃദയൻ=പേടികൊണ്ടു ചാഞ്ചല്യമായ മനസ്സോടു കൂടിയവൻ.

77. രുചിരതരകുസുമപുരം=മനോഹരമായ കുസുമപുരം. എഷ ഞാൻ=ഇതാ ഞാൻ (എഷഃ=ഏതച്ഛബ്ദം. പു. പ്ര. ഏ. വ)

78. വിഷമവിഷകലുഷതരയായ=കടുപ്പമുള്ള വിഷംകൊണ്ടു അപായകരമായ.

79. കഠിനതരഹൃദയൻ=അതി ക്രൂരമായ മനസ്സോടു കൂടിയവൻ. കശ്മലൻ=ദുഷ്ടൻ.

80. ഗിരിസ്ഥപപതിവരനെ=പർവ്വതരാജനെ. നിശി=(ശ. സ്ത്രീ. സ. ഏ) രാത്രിയിൽ. കന്യാവിഷപ്രയോഗം=കന്യാ (സ്ത്രീ) രൂപമായ വിഷപ്രയോഗം. ഇതിൽനിന്നു വിഷകന്യകയെ നിർമ്മിച്ചതു താനാണെങ്കിലും, രാക്ഷസനാണ് ഉണ്ടാക്കിച്ചതെന്നും, തന്നോടു മറ്റൊരുപ്രകാരത്തിൽ പറഞ്ഞു വിശ്വസിപ്പിച്ചിട്ടുണ്ടെന്നും വരുത്തിയിരിക്കുന്നു. ഇതുകൊണ്ടു രാക്ഷസൻ വ്യാജം പറവാനും ക്രൂരകർമ്മങ്ങൾ ചെയ്യാനും മടിക്കുന്നവനല്ലെന്ന് വരുത്തിയിരിക്കുന്നു.

81. ക്ഷപണഗിരം=ക്ഷപണകന്റെ വാക്കിനെ.

82. വ്യസനഭയഹൃദയമോടു=വ്യസനവും ഭയവും ഉള്ള മനസ്സോടുകൂടി. പിതൃമരണത്തിൽ വ്യസനം. രാക്ഷസസഹവാസത്തിൽ ഭയം എന്നു വിവേകം.

83. ചണകസുതഹതകൻ=ദുഷ്ടനായ ചാണക്യൻ.

84. പരമതരബന്ധു=അതിബന്ധു.

87. തദനു=അപ്പോൾ. തത്ര=കുസുമപുരത്തിൽ.

88. അചലവരനൃപനെ=പർവ്വതരാജനെ. ഇവൻ ആയതു കൊന്നതു എന്നു=പർവ്വതരാജനെ ഇവനാണ് (ഞാനാണ് എന്നു അനുവാദ്യന്റെ രീതി) കൊന്നതു എന്നുള്ള നിമിത്തം. അതിരുഷ്ടൻ=വളരെ കോപിച്ചവൻ. വിരവിനോടു നഗരമതിൽനിന്നു തള്ളിനാൻ=ഇതുകൊണ്ടു ചന്ദ്രഗുപ്തൻ, നന്ദവധത്തിൽ സഹായിച്ച പർവ്വതരാജനെ കൊന്നതു സത്സചിവിയായ ആര്യചാണക്യന്റെ വളരെ വിരോധമായിരുന്നവനും, തന്റെ സ്വാമിവധത്തിനു സഹായിച്ചവനാണെന്നുള്ള ദ്വേഷംകൊണ്ട് അതു ചെയ്തിട്ടുള്ള രാക്ഷസാമാത്യനാണെന്നും, വിഷകന്യകയെ നിർമ്മിച്ചതു താനാണെങ്കിലും തന്നോടു രാക്ഷസാമാത്യൻ വ്യാജംപറഞ്ഞുണ്ടാക്കിച്ചതാണെന്നും സിദ്ധമായല്ലോ. അതുതന്നെയല്ല—കഴിഞ്ഞതിലും വലുതായ ഭയകാര്യം ഇനി വരുവാൻ ഭാവിക്കുന്നു എന്നു പറയുന്നു.

90. അഹം=ഞാൻ. ഇവിടെ=മലയകേതുവിന്റെ അടുക്കൽ. വിവശമോടു=പാരവശ്യത്തോടുകൂടി. വന്നോരനന്തരം=വന്നതിനു ശേഷം.

91. രക്തപങ്കം=മരിക്കയും.

92. രണധരണി=യുദ്ധഭൂമി, അഭിചാരം=മാരണകർമ്മം.

93. കൊല്ലുവാൻ പറഞ്ഞ്=കൊല്ലുവാൻ (ആരെ എന്നു) പറഞ്ഞ് വേണം അഭിചാരം ചെയ്യേണ്ടത്. വിപരീതമായി=ചന്ദ്രഗുപ്തന്റെ ശത്രുവായ മലയകേതുവിനെ കൊല്ലുവാനായിട്ട്.

94. കുസൃതി=കള്ളപ്രവൃത്തി. കുമതി=ദുർബുദ്ധി. കുത്സിതം=നിന്ദിതം. (വിശ്വസിച്ചവരെ ചതിക്കുക എന്ന നിന്ദ്യകർമ്മം ചെയ്യേണ്ടത്).

95. തവ സചിവ! വചനം ഇദ് (ഹേ സചിവ! തവ വചനം ഇദ്)=ഹേ മന്ത്രി! അങ്ങയുടെ ഈ വാക്ക് എന്നു വാക്യയോജന. (ഹേ മന്ത്രി! മുമ്പൊരിക്കൽ അങ്ങു പറയുന്ന വാക്കുകളൊക്കെ കേട്ടപ്പോഴുള്ള തരത്തിൽ ഉണ്ടായ ആളല്ല ഞാൻ. ഒരിക്കൽ ഞാൻ അങ്ങു പറഞ്ഞപ്രകാരം ഒരു വിഷകന്യകയെ ഉണ്ടാക്കി. അതുകൊണ്ടു പർവ്വതരാജനെ കൊന്നു. അതു നിമിത്തം ലോകം എന്നെക്കുറിച്ചു വിശ്വാസമില്ലാതെയായി. ഇനി ഇതു ചെയ്താൽ എനിക്കു ജീവിച്ചിരിപ്പാൻ തരമാകയില്ല. അതുകൊണ്ടു ഞാനിതു ചെയ്കയില്ല. എന്നു ഞാൻ പറഞ്ഞു എന്നു താല്പര്യം.)

96. സപദി=(അവ്യ) ഉടനെ. മദിച്ച്=ഗർവ്വു നടിച്ച്. (ഞാൻ എന്തു പറഞ്ഞാലും നീ ചെയ്യേണ്ടവനല്ലേ? എന്ന് അഭിമാനം നടിച്ച്)

98. അതിന്=ഞാൻ പറഞ്ഞപ്രകാരം ചെയ്യുന്നതിന്. അതിവിഷമം=വളരെ പ്രയാസം. ആശു=വേഗത്തിൽ. അതിന്=അതുനിമിത്തം.

99. ദിശി ദിശി=(ശ. സ്ത്രീ. സ. ഏ) ഓരോ ദിക്കിൽ(വശങ്ങളിലും) കൃപാനിധേ!=ദയാലുവായുള്ളദേവ!

100. സചിവവരൻ=മന്ത്രിശ്രേഷ്ഠൻ (ഭാഗുരായണൻ) അതികൗതുകമോട്=ഏറ്റവും സന്തോഷത്തോടെ. ഞാനും ഇതുവരെ തെറ്റിദ്ധരിച്ചിരുന്നു. ഇപ്പോൾ വാസ്തവം മനസ്സിലായി എന്നുള്ള സന്തോഷം. അതുതന്നെ താഴെ പറയുന്നു. അർദ്ധരാജ്യത്തെ=നന്ദവധത്തിന്ന സഹായിച്ചാൽ പകുതിരാജ്യം തരാമെന്നു പർവ്വതരാജാവിനോടു കരാർ ചെയ്തപ്രകാരം കൊടുപ്പാൻ മടിച്ചിട്ട്.

101. ചണകസുതഹതകൻ=ദുഷ്ടനായ ചാണക്യൻ.

102. ക്ഷുദ്രങ്ങൾ=അഭിചാരാദി നീചകർമ്മങ്ങൾ.

103. വിശ്വൈകവിദ്വാൻ=ലോകത്തിലുള്ള വിദ്വാന്മാരിൽ ഒന്നാമത്തവൻ. ചണകവിപ്രാത്മജൻ=ചണകൻ എന്ന ബ്രാഹ്മണന്റെ പുത്രൻ. ഇതുകൊണ്ടു വംശശുദ്ധിയും പാണ്ഡിത്യവുമുള്ള ചാണക്യൻ നീതിശാസ്ത്രപ്രകാരം പ്രവർത്തിച്ചു വിജയം നേടുന്നതല്ലാതെ അഭിചാരാദി ക്ഷുദ്രകർമ്മങ്ങളും, പ്രതിജ്ഞാലംഘനം, വിശ്വാസവധം മുതലായ നീചാചാരവും ഒരി

ണ്ടാകരുതെന്നോർത്ത സ്വാർത്ഥ ഉത്സുകനായ ചന്ദ്രഗുപ്തൻ, അയാളുടെ അച്ഛന്റെ സഹായംകൊണ്ടാണ് നവനന്ദവധം സാധിച്ചത്. അതിനാൽ അദ്ദേഹം ഉള്ളപ്പോൾ ചന്ദ്രഗുപ്തനെ കൊന്ന രാജ്യം സർവാർത്ഥസിദ്ധിക്ക കൊടുപ്പാൻ സാധിക്കുകയില്ല. അതുകൊണ്ട് മുമ്പിൽ അദ്ദേഹത്തെ കൊല്ലണം. എന്ന വിചാരിച്ചാണ് രാക്ഷസൻ അന്ന് അങ്ങനെ ചെയ്തത്. ഇപ്രകാരം സർവാർത്ഥസിദ്ധി കാട്ടിൽവെച്ചു മരിച്ചതിനാൽ രാക്ഷസന്റെ അന്നത്തെ ആഗ്രഹം സാധിപ്പാൻ തരമില്ലാതെ വന്നിരിക്കുന്നു. അതിനാൽ ഇപ്പോൾ രാക്ഷസവധത്തിന്ന പരിശ്രമിക്കേണ്ടതില്ല. എന്ന സാരം.

119. കാര്യഗൌരവാൽ= (അ. ന. പ. ഏ) ആവശ്യത്തിന്റെ ഗൌരവം (മഹത്വം) അനുസരിച്ച്.

120. ഹിതജനം=ബന്ധുജനം. ഹന്തവ്യൻ= കൊല്ലപ്പെടേണ്ടവൻ.

122. അപരം=അതിന്നുമേൽ. (ശത്രുവധം മുഴുവൻ കഴിഞ്ഞതിന്നുമേൽ). തവമനസി തോന്നുംപ്രകാരം=അങ്ങയുടെ ഉള്ളിൽ തോന്നുന്നപോലെ.

123. പ്രിയസചിവൻ=വിശ്വസ്തമന്ത്രി. വിപുലനയമൊട്ട=വളരെ നീതിയോടുകൂടി.

124. അഥ=ഇത്ര കഴിഞ്ഞതിന്നുശേഷം, ചണകസുതചരരിൽ=ചാണക്യചാരന്മാരിൽ. അരിയ=നല്ലവനായ. ആമരാൽ=ബുദ്ധിമാനായുള്ളം. മന്ത്രി=രാക്ഷസാമാത്യൻ.

125. ചണകസുതമധവിഹിതപത്രം=ചാണക്യന്റെ കള്ള എഴുത്ത്. (മുമ്പ് ശകടദാസന്റെ കൈപ്പടയിൽ എഴുതിച്ചിട്ടുള്ള എഴുത്ത്) മുദ്ര=രാക്ഷസാമാത്യന്റെ മോതിരംകൊണ്ടുള്ള മുദ്ര. ചാരുസ്ഥമൊട്ട്=ഭംഗിയിൽ.

126. കപടമതി=കള്ളസ്സൂത്രങ്ങളറിയാവുന്നവൻ. കംബളം=കമ്പിളി (കരിമ്പടം)

127. മുദ്ര=ഭാഗുരായണന്റെ മുദ്ര.

128. കടകം=കൂടാരം. പാളി=പാറാവ്.

129. അഥ സഃ ഝടിതി=അനന്തരം അവൻ വേഗത്തിൽ, സിദ്ധാർത്ഥകം=(അ. പു. ദ്വി. ഏ) സിദ്ധാർത്ഥകനെ. അഞ്ജസാ=(അവ്യ) വേഗത്തിൽ, ഉടനെ. കുടിൽ=കൂടാരം

132. കരവാലം=കസ്സൂക്ക്. നിജസചിവൻ=തന്റെ മന്ത്രി. (ഭാഗുരായണൻ)

136. സരക്ഷാൽ അമാത്യന്റെ=രാക്ഷസാമാത്യന്റെ, ദൂതൻ=സന്ദേശം കൊണ്ടുപോകുന്ന ആൾ.

137. അദ്യ=(അവ്യ) ഇപ്പോൾ.

138. ഉദാരത്തിൽ=വലുതായിട്ട.

139. അതിചതുരമതി=വളരെ ബുദ്ധിചാതുര്യമുള്ളവൻ. കാര്യഗൌരവം=കാര്യത്തിന്റെ മഹത്വം (തിട്ടം) വിപുലബലമുടയ=വളരെ ശക്തിയുള്ള.

140. നൃപശാസനം=രാജാവിന്റെ ആജ്ഞ. കാര്യസ്യ=(അ, ന, ഷ. ഏ) കാര്യത്തിന്റെ.

141. സചിവം=(അ, പു. ദ്വി. ഏ) മന്ത്രിയോട്. കപടം=കളവ്.

144. മമ കിമപി നഹി മാറപ്പിൽ=മമ (എന്റെ) മാറപ്പിൽ കിമപി(ഒന്നും) നഹി (ഇല്ല.)

145. അതിതരാം=വളരെ മെച്ചം.

146. കഠിനതരം=(ക്രി. വി) അതികഠിനമായിട്ട്. അവർകളോട് (ദേവന്മാരെ ചൂണ്ടിക്കാണിച്ചു പറയുന്നു) തഡനം=അടി.

148. പ്രഹരിക്ക=അടിക്ക.

149. ലകുടം=വടി.

150 ഉഗ്രം=അധികം. രുധിരോഘം=ചോരവെള്ളം.

151. സപദി=ഉടനെ (അവ്യ)

152. ചണകസുതകപടകൃതപത്രം=ചാണക്യന്റെ കളവുകൊണ്ടുണ്ടാക്കപ്പെട്ട എഴുത്ത്. പൊന്മണിമാല=സ്വർണ്ണവും രത്നവുംകൊണ്ടുള്ള മാല.

154. കാഞ്ചനമാല=പൊന്മാല.

എഴുത്തിലെ വാചകം താഴെ പറയുന്നു:—

156. ഒരുവൻ എഴുതിയ ഗിരി=(എഴുത്ത്) എഴുതിയ ആളുടെ പേർ പറയാത്തത്, ആളെ അന്യോന്യം അറിയാമെന്നുള്ള ഭാവത്തിലും അന്യന്മാരെ അറിയിക്കാതിരിപ്പാനുമാകുന്നു. കല്പിച്ചവണ്ണം=അരുളിച്ചെയ്ത പ്രകാരം.

157. മയി=(അസ്മത്. സ. ഏ) എന്റെ നേരെ. [illegible]=[illegible] (ലോപം) മൽപ്രസാദാർത്ഥം=(അവ്യ) എന്റെ സന്തോഷത്തിന വേണ്ടി.

159. സ്വാശ്രയോന്മൂലനം ചെയ്ത്=തങ്ങളുടെ ആശ്രയത്തെ നശിപ്പിച്ച്.

160. തവ=(നിന്റെ) ചരണനളിനയുഗം=താമരപോലെയുള്ള കാലുകളെ. ആശ്രയിക്കുക=സേവിക്കുക. താൽപര്യം ഉറച്ചുകൊണ്ട്=ഉത്സാഹത്തോടുകൂടി.

161. അരിനഗരം=ശത്രുവിന്റെ (മലയകേതുവിന്റെ) നഗരം=പട്ടണം.

275. കപടജനവിഹിതം=കള്ളന്മാരായ ആളുകൾ ഉണ്ടാക്കിയതാണ്. കുശിലവന്മാർ=കള്ളന്മാർ. അവൎക്ക് എന്താണതാവശ്യമായിട്ടുള്ളു—എന്നു രാക്ഷസൻ അതിനെ അർത്ഥാന്തരന്യാസംകൊണ്ടു സമർത്ഥിക്കുന്നു.

276. ശങ്കിതം=സംശയം കൂടാതെ. (ക്രി. വി)

277. സചിവൻ=അമാത്യരാക്ഷസൻ ഇഹ സകലം അപി ചേന്നല്ല് നേരെങ്കിൽ=അമാത്യൻ ഇവിടെ പറഞ്ഞതൊക്കെ സത്യമാണെങ്കിൽ ഈ എഴുത്തെഴുതിയത് ആരെന്നു സിദ്ധാർത്ഥക (നീ) പറക.

278. മുഖിയും കീഴ്പോട്ട നോക്കിനിന്നിരിന്നാൻ=ഇതു കപടലക്ഷണം, അല്ലെങ്കിൽ തന്റെ സ്വാമിയായ അമാത്യരാക്ഷസന്റെ മുമ്പിൽ വെച്ചു തന്നെന്നുപറയേണ്ട എന്നുള്ള അഭിപ്രായം.

279. നൃപസചിവൻ=ഭാഗുരായണൻ.

280. പ്രഹാരഭയം=അടിയിലുള്ള പേടി.

282. മുദ്രയെഴുതിയല്ല ശകടനങ്കിൽ ഞാൻതാൻതന്നെ=ശകടദാസൻ എനിക്ക് എന്നെപ്പോലെ വിശ്വസ്തനാകയാൽ ഞാൻതന്നെ എഴുതിയതാണെന്നു ഞാൻ സമ്മതിക്കുന്നു എന്നു സാരം.

284. പ്രിയസചിവൻ=ഭാഗുരായണൻ.

286. കഴിവു=നിവൃത്തിമാർഗ്ഗം.

288 തെളിവിൽ=സ്പഷ്ടമായിട്ട്.

290. തുല്യം=സമം, അക്ഷരം=എഴുത്ത് (എഴുത്തിന്റെ വടിവ് എന്നു സിദ്ധാന്തം). അമാത്യൻപക്കൽ=അമാത്യന്റെ വശം.

291. നിജമനസി=(സ. ന. സ. ഏ) തന്റെ മനസ്സിൽ. തിരളം=വളരുന്നു.

292. ശകടകൃതലിപികൾ=ശകടദാസനാൽ എഴുതപ്പെട്ട എഴുത്തുകൾ. ഒരുമയോട്=സാമ്യത്തോടുകൂടി (ഒരേ വടിവിൽ) ശങ്ക=സംശയം. നിയതം=നിശ്ചയം.

293. ശത്രുപക്ഷാശ്രയം ചെയ്തിതോ=എതിർകക്ഷിയിൽ ചേർന്നുവോ ദൈവമേ! എന്നു വിതർക്കദ്യോതകം.

294. പാപം=കഷ്ടകർമ്മം. (വിശ്വസിച്ചുവരുന്ന ചതിക്കുക) സംശയിച്ചു പ്രകാരത്തെ വിവരിക്കുന്നു.

295. സിദ്ധാർത്ഥകമിത്രം=സിദ്ധാർത്ഥകന്റെ സ്നേഹിതൻ. (ചാണക്യനിയോഗപ്രകാരം ശകടദാസനെ കൊല്ലുവാൻ കൊണ്ടുപോയപ്പോൾ സിദ്ധാർത്ഥകൻ രക്ഷിച്ചുവെന്നു മുമ്പു പറഞ്ഞിട്ടുള്ളതുകൊണ്ട് പ്രാണരക്ഷ ചെയ്ത സിദ്ധാർത്ഥകൻ ശകടദാസന്റെ സ്നേഹിതനാണല്ലോ എന്നു സാരം)

296. അപരലിഖിതം=മറ്റൊരാളുടെ എഴുത്ത്. (അതും ചതിച്ചുവോ ശകടനും—എന്നു നിശ്ചയിച്ചിട്ട അതിനു കാരണം ഊഹിക്കുന്നു)

297. ചണകസുതവടുവചനാരംഭേണൈവ= ചാണക്യവടുവി ൻെറ വാക്കുകളെക്കൊണ്ടുള്ള ഭേദനം—(യോജിച്ചു നില്ക്കുന്നവരെ തമ്മിൽ അ കററുക എന്ന മൂന്നാമത്തെ ഉപായം—)ഹേതുവായിട്ട്. (അങ്ങനെയല്ലെ ങ്കിൽ ശകടദാസൻ ഒരിക്കലും ഇങ്ങിനെ ചെയ്യുന്നതല്ല) ശത്രുക്കളോട്= ചാ ണക്യചന്ദ്രഗുപ്തന്മാരോട്. സന്ധിച്ച്=യോജിച്ച്

299. വിവശം=പരവശതയോടെ.

301. വിവിധമണിഗണഖചിതം= പലവിധ രത്നങ്ങളും പതി ച്ചത്. ഇദം=ഇത് വക്രമതി=വളഞ്ഞ ബുദ്ധിയോടുകൂടിയവൻ.

302. ക്രീതവാൻ=(ഞാൻ) വിലക്കുവാങ്ങി.

303. അധികതരമിതരം=(ക്രി. വി) വളരെ പരിഭ്രമത്തോടു കൂടി.

304. ജനകസ്യതത്സ്വതം=അച്ഛനാൽ ഏല്പിക്കപ്പെട്ടിരു ന്നത് (അച്ഛനണിഞ്ഞിരുന്നത്) മൌര്യൻ=ചന്ദ്രഗുപ്തൻ. ഹസ്തഗതം= കൈയിലായത്. (പർവ്വതകരാജാവ് കുസുമപുരത്തിൽവെച്ച് വിഷകന്യകനി മിത്തം മരിച്ചപ്പോൾ അദ്ദേഹത്തിൻെറ സ്വത്തെല്ലാം അനന്തരനായ വൈ രോധകൻെറ അധീനത്തിലായി. ആ വൈരോധകൻ പട്ടണപ്രവേശാവ സരത്തിൽ ആനപ്പുറത്തുനിന്ന ദാരുവർമ്മാവിൻെറ കൂടപ്രയോഗംകൊണ്ടു നി ര്യാണം പ്രാപിച്ചു. പർവ്വതപുത്രനായ മറെറ (മലയകേതു) ഭയപ്പെട്ടു കുസുമ പുരത്തിൽനിന്ന് സർവ്വസ്വവും കൈവിട്ടോടിപ്പോയി. ഇതോടുകൂടി അവരു ടെ മുതലെല്ലാം ചന്ദ്രഗുപ്തനടത്തി—എന്നു വിവക്ഷ.

305. ധരണീസുരർ=ബ്രാഹ്മണർ. ക്രീതം=വിലക്കുവാങ്ങി. ച ന്ദ്രഗുപ്തൻെറ കൈയിലിരുന്നിരുന്ന ആഭരണം ബ്രാഹ്മണർ വില്ക്കാനവകാ ശമുണ്ടോ? ചക്രവർത്തിയായ ചന്ദ്രഗുപ്തന് ഒരു ആഭരണം വിററ വല്ല ലാ ഭവും സമ്പാദിക്കേണ്ടതുണ്ടോ?—ഇതെല്ലാം ശുദ്ധമേ കളവുതന്നെ—എന്നു ഞാൻ കരുതുന്നു.

307. ശഠൻ=വക്രബുദ്ധി. കഠിനഹൃദയൻ=ക്രൂരബുദ്ധി.

308. അചല............ശേഷോദാരം=(അ. ന. സ. ഏ) പർവ്വത രാജപുത്രനായ മലയകേതുവിൻെറ വാക്കു കേട്ടപ്പോൾ. അസ്ഥാനജ്ഞൻ= ഞാൻ പ്രധാനില്ലാത്തവനായിത്തീർന്നുവല്ലോ ബ്രാഹ്മണരുടെ ആഭരണവിക്ര യവും സിദ്ധാർത്ഥകൻെറ ആഗമനവും കളവാണെന്നറിഞ്ഞില്ലല്ലോ.

309. അചല...............ഭൂഷണം=പർവ്വതരാജാവിൻെറ ന ല്ല ആഭരണം.

310. ആര്യശോഭനപ്രയോഗങ്ങളും= ആര്യൻെറ (ആര്യചാണക്യ ൻെറ) ശോഭനപ്രയോഗങ്ങളും(ഉപായയോഗങ്ങളും). ആശ്ചര്യം=അത്ഭുതം തന്നെ. ഇവിടെ 'ആര്യശോഭനപ്രയോഗങ്ങളും' എന്നതിന് 'ആര്യശോഭനപ്രയോഗങ്ങ ളും' എന്നത്രമേ വിചാരിച്ചിട്ടുള്ളു എന്നു തോന്നുന്നു.

വാക്കു =(വാക്കിന്) എതിർവാക്ക് (മറുത്തുള്ള മറുപടി). നിത്യൻ=നാശരഹിതൻ. കാലത്രയസാക്ഷിയാണ ഈശ്വരൻ എന്ന് ആശയം.

336. ക്ഷപണൻ=ക്ഷപണകൻ; ക്ഷുദ്രൻ=നീചൻ. മിത്രം=സ്നേഹിതൻ.

337. അത്=മലയകേതുവിൻെറ ആ വാക്ക്. 'ക്ഷപണകനോടു ചോദിച്ചാലറിയാം' എന്ന വാക്ക്. ഏററ=കൊണ്ട്. (തറച്ച്) വജ്രം, പാഷാണം, നാരാചം മുതലായതുപോലെ അതു ദുസ്സഹമായിരുന്നുവെന്നു സാരം.

339. മമ ഹൃദയം അപി=എൻെറ ഹൃദയവുംകൂടി. ഒരു മനുഷ്യന് ഏററവും രഹസ്യമായിട്ടുള്ളതു ഹൃദയമാണല്ലോ. രിപുജനം=ശത്രുക്കൾ. കൊണ്ടുപോയിരുന്നോ?=അപഹരിച്ചുവോ? ക്ഷപണകനറിയാത്തതായി തൻെറ മനസ്സിൽ യാതൊന്നുമില്ല. ക്ഷപണകനെ ഹൃദയംപോലെ വിശ്വസിച്ചിരുന്നുവെന്നു സാരം.

340. ശിഖരസേനൻ=സേനാധിപൻ.

341. കുലസചിവനൊരുമയോട്=രാക്ഷസാമാത്യനോടു യോജിച്ച്. സന്തതം വാഴുന്ന=എപ്പോഴും വസിക്കുന്ന. ഐവർ=അഞ്ചുപേർ.

342. അതിദ്രുതം=അതിവേഗത്തിൽ.

343. അധികബലൻ=മഹാദുഷ്ടൻ. അരിമിത്രം=അരി(ശത്രു)യുടെ മിത്രം (ബന്ധു). രാക്ഷസബന്ധുവെന്നു സാരം.

344. മത്തൻ=ഗർവ്വിഷ്ഠൻ. ധാത്രി=ഭൂമി.

347 അതിബലം ഉടയ=വളരെ ബലമുള്ള.

348. ഹസ്തിവരം (അ. പു. ദ്വി. ഏ. വ)=(എൻെറ) ആനയെ

350. കഠിനശാസനം=തീക്ഷ്ണമായ കല്പന.

351. ആഴെക്കഴിപ്പിച്ച്=നാസ്തിക്കഴിപ്പിച്ച്.

352. ശസ്ത്രം=ആയുധം.

353. അവക്രമണം=മയക്കൂടാതെ. (ക്രി· വി)

354. അതികരുണം=വളരെ സങ്കടത്തോടെ.

355. അവടം=കുഴി. "ശത്രുവരുടെ ഉവശപ്രാജ്ഞ" എന്നതരം. വീഴ്പ്പ്=ശരാസം.

356. പുനഃ ഇതരവർ=പിന്നെയുള്ള രണ്ടുപേർ. പർവ്വതാകാരൻ=മലപോലെയുള്ളവൻ. ഹസ്തി=ആന.

357. ഉദരം=വയറ്.

359. അക്ഷിമണി=കൺമിഴി.

360. രാക്ഷസൻ=രാക്ഷസജാതിയിലുള്ളവൻ, (രാക്ഷസമന്ത്രി"

എത്ര ക്രൂരകർമ്മം ചെയ്വാനും മടിയില്ലല്ലോ. അതിനാൽ നിന്റെ മത . രാക്ഷസൻതന്നെയെന്നു (ഗുണസാമ്യത്താൽ) ഞാൻ വിചാരിക്കുന്നു എന്നു താൽപര്യം.

361. കടകം=കടാരം. അലങ്കാരം=ആഭരണം. അഞ്ജസാ=വേഗത്തിൽ (അവ്യ).

362. ഗ്രന്ഥം=കപടതന്ത്രം.

364. ക്രൂരതയാ=ക്രൂരതയോടുകൂടി.

366. അഥ സഃ ഖലു രാക്ഷസാമാത്യനം=അനന്തരം ആ രാക്ഷസാമാത്യനാകട്ടെ. കരവാൾ=വാൾ. വാളും കയ്യിലെടുത്തുകൊണ്ട്.

367. ഗമനം ഒരളിശി മനസി നിശ്ചയം കൂടാതെ=ഇന്ന ദിക്കിലേക്കാണു പോകേണ്ടതെന്നു മനസ്സിൽ യാതൊരു നിശ്ചയവും കൂടാതെ, ക്ലേശിച്ച്=വ്യസനിച്ച്.

368. അമിതകരബലമുള്ള=വളരെ കൈക്കരുത്തുള്ള. നിഹതർ=കൊല്ലപ്പെട്ടവർ.

369. അഖിലസുഹൃദ്വൈകല്യം=എല്ലാ ബന്ധുക്കളുടേയും കഷ്ടമായ വധം.

370. കിമപി മയി കരുണ നഹി ദൈവത്തിനും=ഈശ്വരനും മയി (എന്നിൽ) കിമപി (ഒട്ടും, അല്പംപോലും) കരുണ നഹി (ഇല്ലല്ലോ). മനുഷ്യർക്കും എന്റെ നേരെ കരുണയില്ലാതായി പരമകാരുണികനായ ദൈവത്തിനും കരുണയില്ലാതായല്ലോ. അല്ലെങ്കിൽ എന്നെ ഈ കഷ്ടാവസ്ഥകളെല്ലാം അനുഭവിപ്പാനായിട്ട ജീവിപ്പിച്ചിരുത്താതെ കഴിക്കായിരുന്നില്ലേ? എന്നു വ്യസനാധിക്യത്താൽ ആത്മോപാലംഭം ചെയ്യുന്നു.

371. അടവിതലം=കാട്. തപിക്ക=തപസ്സുചെയ്ക. അന്തരാ=(അവ്യ) മനസ്സിലെ. വൈരം=ദ്വേഷം. (ശത്രുക്കളോടുള്ളതു) രാഗദ്വേഷാദികളെ ത്യജിക്കാതെ മനഃശുദ്ധിയുണ്ടാകയില്ല. മനഃശുദ്ധിയില്ലാത്തവരുടെ തപസ്സും നിഷ്ഫലംതന്നെ. അതിനാൽ തപസ്സിനു പോവാൻ ഇപ്പോൾ അവസരമെന്നല്ല എന്നു സാരം.

372. മമ=എന്റെ. ധരണിപതികളുടെ=രാജാക്കന്മാരുടെ. സഹഗമനം=അനുഗമനം. അതായതു മരണംതന്നെ. അതും ശരിയല്ലെന്നു പറയുന്നു. ഉറവമരികലം=ശത്രുവംശം. ജീവിച്ചിരിക്കുമ്പോൾ=ശത്രുവംശവിനാശം വരുത്താതെ സ്വാമിസഹഗമനം ഒരു ശൂരനും ഉത്തമനുമായ സ്വാമിഭക്തനു വിഹിതമല്ല. അതു താഴെ പറയുന്നു.

373. യുവതിജനചരിതം ഇദം=ഇതു സ്ത്രീകളുടെ സ്വഭാവമാണ്. പുരുഷന്മാരിൽ മരണനും യോജിച്ചതല്ല. എന്നാൽ യുദ്ധംചെയ്തു മരിക്കാമെന്നു വിചാരിച്ചാലതിനും തരമില്ലെന്നു പറയുന്നു.

374. അന്തരാ പശ്യൻ=മനസ്സിൽ വിചാരിച്ചാൽ=തന്റെ ആത്മമിത്രമായ ചന്ദനദാസൻ താൻനിമിത്തം കാരാഗൃഹത്തിൽ കിടക്കുന്നതിനാൽ അയാളെ വിട്ടുവിക്കാതെ യുദ്ധം ചെയ്തു മരിക്കാനും തരമില്ല. ഈ വിചാരങ്ങളെല്ലാം രാക്ഷസാമാത്യന്റെ മഹാമനസ്കതയെ പ്രത്യക്ഷമാക്കുന്നു. അഴൽ=ദുഃഖം.

375. ആകുലചിത്തൻ=ആകുലം (പരവശം) ആയ ചിത്തത്തോടുകൂടിയവൻ.

376. ചാണക്യസ്യ ചരൻ=ചാണക്യന്റെ ദൂതൻ. ഉന്ദുരകാഖ്യൻ=ഉന്ദുരകൻ എന്നു പേരുള്ളവൻ.

377. സചിവവരഗമനം=രാക്ഷസാമാത്യന്റെ യാത്ര. തൽപാർശ്വം=ഭാഗം.

378. വിപുലബലം ഉടയ=വലിയ സൈന്യമുള്ള. പർവ്വതപുത്രൻ=മലയകേതു. നാലംഗപ്പട=നാലംഗങ്ങളുള്ള സൈന്യം. നാലംഗങ്ങൾ=ആന, തേർ, കുതിര, കാലാൾ.

380. പടകൂട്ടുക=സൈന്യം ശേഖരിക്കുക. അന്തരാ പാർത്ത്=മനസ്സിൽ ആലോചിച്ച്.

381. കരി............വിവിധകലാൾ=ആന, കുതിര, തേർ, പലതരത്തിലുള്ള കാലാൾ.

383. ഗജ............പത്തിപ്രവരന്മാർ=നാലുവിധമുള്ള സൈന്യങ്ങൾ. കാലപുരിപുക്ക=മരിച്ചു.

384. ഇളകിമണ്ടി=അണിവിട്ടോടി.

386. അരികിൽ=മലയകേതുവിന്റെ കൂടെത്തന്നെ. അത്യുന്നതന്മാർ=വലിയ പരാക്രമികൾ. ഭദ്രഭടാദികൾ=ഭദ്രഭടൻ, പുരുഷദത്തൻ മുതലായ ചാണക്യചാരന്മാർ. ചാണക്യനോടു പിണങ്ങിപ്പോന്നവരാണെന്നു വ്യാജം നടിച്ചുവന്നു മലയകേതുവിനെ ആശ്രയിച്ചിട്ടുള്ള വിവരം മുമ്പിൽ അഞ്ചാം പാദത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അവർ-

337. രണശിരസി=(സം. ന. സ. ഏ) യുദ്ധമധ്യത്തിൽ. രാജസമീപേ=രാജാവിന്റെ അരികിൽ. മറുത്ത്=എതിർത്ത്.

389. ജയപടഹം=വെന്നിപ്പെരുമ്പറ (ജയഭേരി). പാട്ടാക്കി=വശത്താക്കി.

390. ചാണക്യസ്യ മന്ത്രവചനഗൗരവം=ചാണക്യന്റെ കല്പനാശക്തി.

393. വിപുലകാരാഗൃഹം=വലിയ ജെയിൽ. നിക്ഷേപണംചെയ്ത്=ഗൂഢമായി വെച്ച്.

395. വിപുല............നിപുണത=വളരെ വലവും വിശേഷമായ നീതിസാമർത്ഥ്യവും. ഭദ്രഭടാദി............ജനങ്ങൾ=ഭദ്രഭടൻ മുതലായ പ്രധാനപുരുഷന്മാർ.

396. അതിവിദഗ്ദ്ധയ= അതിസാമർത്ഥ്യമുള്ള. (മലയകേതുവിൻെറ പാളയത്തിൽവെച്ച് അടികൊള്ളുക മുതലായ ഭയങ്ങളേററ മലയകേതു രാക്ഷസന്മാരെ തമ്മിൽ ഭേദിപ്പിച്ചതുതന്നെ അതിവിദഗ്ദ്ധത്. ജീവസിദ്ധ്യാര്യൻ=ജീവസിദ്ധിയെന്ന പേരുള്ളവൻ.

397. മനസി= (സ. ന. സ. ഏ) മനസ്സിൽ. മതിവരും അളവ്=തൃപ്തിവരുവോളം.

398. കനകമണിഗണം=സ്വർണ്ണരത്നങ്ങൾ.

399. അധികമുദം=(ദ്വി, സ്ത്രീ. ദ്വി ഏ)=വളരെ സന്തോഷത്തെ. അകതളിരിൽ വച്ച്=ഉള്ളിൽ വഹിച്ച്.

400. പ്രണയമൊഴുകുമാറ്=മനസ്സിൽ അതി ഭക്തിയോടുകൂടി. മോദേന=സന്തോഷംകൊണ്ട്.

402. നിയതം=നിശ്ചയമായി (താൽപര്യത്തോടെ) ഉദുംബരകൻ തന്നെ=ഉദുംബരകനെന്ന ചാരനെ (മലയകേതുവിൻെറ പാളയത്തിൽനിന്ന പോയ അമാത്യരാക്ഷസനെ പിന്തുടർന്നവൻ) പാർത്തിതന്നാർ=കാത്തിരുന്നു.

403. കെട്ട്=ക്ഷീണം.

404. അമൃതരസമധുരമൊഴി=അമൃതിൻെറ രസംപോലെ മധുരമായ വാക്കുകളോടുകൂടിയവൾ. ആമോദമുറ്റംകൊണ്ട്=സന്തോഷത്തോടെ.

രാക്ഷസവഞ്ചനം എന്ന

ഏഴാം പാദം കഴിഞ്ഞു.

---

## എട്ടാം പാദം.

---

(കേകവൃത്തം)

1 പൈങ്കിളി=ചെറിയ തത്ത. തേൻമൊഴിയാൾ=തേൻപോലെയുള്ള (മധുരമായ) മൊഴിയോടുകൂടിയവൾ.

3. പൈദാഹം=പൈയും (വിശപ്പും) ദാഹവും. ഉള്ളം=മനസ്സ്. മനോരമാ=മനസ്സിനെ സന്തോഷിപ്പിക്കുന്നവൾ. കഥാശേഷം=കഥയുടെ ശേഷം. കഥയ കഥയ=(ക്രി. ലോ. പ. മ. പു. ഏ) പറക പറക. ("ചൊല്ലോടോ ശേഷം കഥ" എന്ന മുൻപാദത്തിനോടുതന്നെ ആവർത്തിക്കുന്നത്, കേൾപ്പാനുള്ള ഔൽസുക്യത്താലാകുന്നു.)

5. മ്ലേച്ഛൻ=മലയകേതു. ഉപേക്ഷിതൻ=തള്ളപ്പെട്ടവൻ. മന്ത്രിവരൻ=രാക്ഷസാമാത്യൻ. പരിതാപേന=ദുഃഖത്താൽ (അ. ന. പ. ഏ) ഖിന്നൻ=പീഡിതൻ.

6. ചാണക്യപ്രണിധി= ചാണക്യന്റെ ചാരൻ. ഉന്ദുരകാഖ്യൻ=ഉന്ദുരകൻ എന്നു പേരുള്ളവൻ.

7. ജീർണ്ണോദ്യാനം=പഴക്കംകൊണ്ടു നശിച്ചുകിടക്കുന്ന ഒരു പൂങ്കാവ്.

8. വിവേകം=വകതിരിവ് (ഗുണദോഷജ്ഞാനം).

9. സ്വാമിക്ക=നാഥനായവന്. പരാഭവം=താഴ്മ. വീണ്ടുകൊള്ളുവോൻ=വീട്ടുവോൻ (പകവീട്ടുവോൻ) വീള്ധാതുവിന്റെ ഭൂതം=വീണ്ടു.

11. തൽപുത്രൻ=അവന്റെ (പർവ്വതരാജന്റെ) പുത്രൻ. പുനരഹം=പുനഃ അഹം=പിന്നെ ഞാൻ. നിഷ്ഫലം=വ്യർത്ഥം. തത്സേവാഫലം=അവന്റെ സേവയുടെ ഫലം.

12. ഞാൻ ഒരു പുരുഷൻ താൻ= ഒരുത്തനായിരിക്കുന്ന ഞാൻ. മാനവവീരന്മാർ=രാജാക്കന്മാർ.

13. ചൊന്നേൻ ക്ലാന്തനെന്ന്=ഞാൻ അത്യന്തക്ഷീണനായിരിക്കുന്നു എന്ന്. തന്റെ ശത്രുവിനെ ആക്രമിക്കുകയെന്ന കുത്സിതകർമ്മം ഒരു പുരുഷനായ ഞാൻ ചെയ്യും എന്ന്. ഈ വിചാരം രാക്ഷസന്റെ ആത്മാഭിമാനത്തെയും സ്വാമിഭക്തിയേയും വ്യക്തമാക്കുന്നു. ദൈവത്തിൻ ബലമത്രേ=വിധിയെ ദൈവം തന്നെ.

14. ഉപഹതൻ=തള്ളപ്പെട്ടവൻ (നശിപ്പിക്കപ്പെട്ടവൻ) ശുഭം=നല്ലത് (ക്ഷേമം). ഹാ ഹന്ത!=കഷ്ടം കഷ്ടം.

16. മന്ത്രിസത്തമൻ=പ്രധാനമന്ത്രി.

17. കെട്ടിക്കിടക്കുക=സമയംനോക്കി കാത്തു കിടക്കുക.

18. പൌരന്മാർ=പട്ടണവാസികൾ.

19. പ്രേക്ഷകന്മാർ=കാഴ്ചക്കാർ (കാണ്മാൻ നില്ക്കുന്നവർ) പുരാ=(അവ്യ) പണ്ട്.

20. പദവി=പ്രൌഢി. രാജാജ്ഞാകരൻ=രാജാവിന്റെ കല്പനകളെ നടത്തുന്നവൻ.

21. വിധിബലം=ദൈവശക്തി (യോഗം). പശ്ചാവേ=പള്ളുകെ.

22. ഇക്കാലം നിനക്ക് ഇതു=(സംഭവിക്കട്ടെ) എന്ന്. നിയോഗിക്ക=കല്പിക്ക. (ദൈവകല്പന അലംഘ്യം തന്നെ)

23. മന്ദൻ=ബുദ്ധിയില്ലാത്തവൻ.

24. അത്=ചന്ദനദാസവൃത്താന്തം.

25. വിഷണ്ണൻ=ഖിന്നൻ.

31. കായനാശത്തെ ചെയ്യാൻ=ദേഹത്യാഗം ചെയ്യുന്നതിനായിട്ട്.

32. കാണാതെ=നീ രക്ഷസനെ കാണാത്തതുപോലെ.

34. കർണ്ണത്തിൽ=ചെവിയിൽ.

37. മന്നവശാസനയാൽ=(ആ. ശ്രീ. ഋ. ഏ) രാജാവിന്റെ കല്പന പ്രകാരം, മിവാകീത്തി വേഷത്തെപ്പൂണ്ട്=കർഷകന്റെ വേഷത്തെ ധരിച്ചു – അതിനാൽ കലയാളികളുടെ വേഷമെന്ന താൽപര്യം.

40. കണ്ഠ=മാറോടുചേർന്നമായ. ഭീഷണങ്ങൾ=ഭയങ്കരങ്ങൾ.

41. പാശം=കയറ്. മാലാധരർ=നീചന്മാർ.

42. കലനിലം=കൊല്ലുവാനുള്ള സ്ഥലം (അധികം ജനവാസമില്ലാത്ത സ്ഥലത്താണല്ലോ വധശിക്ഷ നടത്താറുള്ളത്)

43. ശ്രേഷ്ഠി=ചെട്ടി. കുടുംബിനി=ഭാര്യ ഭൃത്യർ=പരിചാരകന്മാർ.

45. വധ്യമാല=കൊല്ലപ്പെടുവാനുള്ളവനെ ധരിപ്പിക്കുന്നമാല.

47. നാസിക=മൂക്ക.

48. കിമിദം=കിം ഇദം=ഇത് എന്ത്?

50. ബന്ധുനാശം=ബന്ധുവിന്റെ നാശം.

51. അത്യുത്തമൻ=ഏറ്റവും നല്ലവൻ.

52. മിത്രനാശം=ബന്ധുവിന്റെ നാശം. ഗാത്രനാശം=ശരീരനാശം. (ദേഹം ഉപേക്ഷിക്ക)

53. അന്തരം കൂടാതെ=വ്യത്യാസമില്ലാതെ. (സത്യമായിട്ട്)

55. സാമ്പ്രതം=ഇപ്പോൾ.

57. നിർബ്ബന്ധിക്ക=ശാഠ്യം പിടിക്കുക.

61. സാർത്ഥശ്രേഷ്ഠി=സാർത്ഥക്കൂട്ടക്കാരനായ ചെട്ടി. അർത്ഥം=ധനം.

65. വഹ്നി=അഗ്നി. വ്യാധികൾ=രോഗങ്ങൾ.

66. ക്ഷുദ്രൻ=ക്രൂരൻ. ഉത്തമജനങ്ങളെ കൊന്നപോക=അറിയാതെ ബ്രഹ്മഹത്യാദി ചെയ്തു.

67. കാണരുതാതെ=ഭർത്താവല്ലാത്ത അന്യപുരുഷന്മാർക്ക് കാണ്മാൻ പാടില്ലാത്ത. കുലസ്ത്രീകൾ=പതിവ്രതാസ്ത്രീകൾ.

68. സൽപുരുഷർ=സജ്ജനങ്ങൾ.

69. അക്ഷമൻ=കാലതാമസം സഹിക്കാൻ കഴിവില്ലാത്തവൻ. വ്യാകുലഹൃദയൻ=പരവശമായ മനസ്സോടു കൂടിയവൻ.

70. സുഹൃന്മരണം=സ്നേഹിതന്റെ മരണം.

72. കിമന്യത്=(അന്യ) കരണീയമെന്ത്.

75. മഹാധനം=വലുതായ ധനം.

